# നളചരിതം
## (ആട്ടക്കഥ)




വ്യാഖ്യാതാ:

**പി. കരുണാകരൻനായർ, എം. എ.**

# നളചരിതം

(ആട്ടക്കഥ)




വ്യാഖ്യാതാ:

പി. കരുണാകരൻനായർ, എം. ഏ.

(MALAYALAM)

# NALACHARITHAM

*Edited with notes by:*

**P. KARUNAKARAN NAIR**

*Publishers*

**SUDHA PUBLICATIONS**

Trivandrum

Price Rs. 1-75





# നളചരിതം




പി. കരുണാകരൻനായർ, എം. എ.

പ്രസാധകർ:

സുധാ പബ്ളിക്കേഷൻസ്

തിരുവനന്തപുരം

# നളചരിതം

[രണ്ടാം ദിവസം]

## സന്ദർഭവും അർത്ഥവും സ്വാരസ്യവും:-

1) "ഇനിയൊന്നിൻ ത്രപയൊന്നേ
എനിക്കു വൈരിയെന്നു മന്യേ"

ദേവേന്ദ്രാദികളുടെ അനുഗ്രഹാശിസ്സുകളോടെ ദമ്പതികളായിത്തീർന്ന നളദമയന്തിമാർ കുണ്ഡിനപുരത്തിൽ നിന്ന് നിഷധരാജ്യത്തിലെത്തിച്ചേർന്ന് ആനന്ദോന്മത്തമായ ദാമ്പത്യജീവിതം നയിക്കുന്നു. ഒരു ദിവസം ഏകാന്തതയിൽ നവദമ്പതികൾ ചാടുവചനങ്ങളോതിക്കൊണ്ട് ആഹ്ലാദകുതുകികളായിരിക്കുമ്പോൾ നളൻ പൂർവ്വകാല കഥകൾ അനുസ്മരിക്കാൻ തുടങ്ങുന്നു. പൂർവ്വപുണ്യംകൊണ്ടോ സുകൃതാതിരേകംകൊണ്ടോ ആണ് ദമയന്തിയെ തനിക്കുലഭിച്ചതെന്നും, ഇന്ദ്രാദികൾ ഇടയ്ക്കു കടന്നുകയറി ബുദ്ധിമുട്ടിച്ചെങ്കിലും, അവരുടെ തന്നെ അനുഗ്രഹംകൊണ്ട് എല്ലാദുഃഖങ്ങളും ഒഴിഞ്ഞുപോയെന്നും നളൻ ആശ്വസിക്കുന്നു. ഇതത്രേ ഇതിന്റെ സന്ദർഭം.

വിവാഹത്തിനിറങ്ങിത്തിരിച്ചപ്പോൾ ഇടയ്ക്കു തടസ്സമായി നിന്ന എല്ലാംതന്നെ ദൈവാനുഗ്രഹത്താൽ നീങ്ങിയതിൽ നളൻ പൂർവ്വസുകൃതത്തിന് നന്ദി പ്രകടിപ്പിച്ചു. പക്ഷെ ഈ പ്രകൃതത്തിലാകട്ടെ അയാൾക്ക് ഒരു ശത്രുവുണ്ടെന്ന് അയാൾ കരുതുന്നു. അത് ദമയന്തിയുടെ ത്രപ (ലജ്ജ) ഒന്നു മാത്രമാണ്. ശൃംഗാരരസത്തിന്റെ അനുഭൂതി നുകരുവാനുള്ള കാലഘട്ടമാണ് അപ്പോൾ നളനെ സമീപിച്ചിരിക്കുന്നത്. പരിണീതയായി ഏറെനാൾ കഴിയാത്ത

വധുവിനെ വിടാതെ പിടികൂടാറുള്ള ലജ്ജ ദമയന്തിയേയും ആക്രമിച്ചിട്ടുണ്ടെന്നു കണ്ടപ്പോൾ ആ ലജ്ജയൊന്നു മാത്രമാണു് തന്റെ ശത്രുവായി, ആനന്ദസന്ദായകമായ ജീവിതത്തിനിടയിൽ ഒരു തടസ്സമായി, അദ്ദേഹം കാണുന്നതു്. ആ വിവരം രതിതല്പരനായ നളൻ ദമയന്തിയെ അറിയിക്കുകയാണു്. നാണം വെടിഞ്ഞു് ദാമ്പത്യസുഖം നുകർന്നാലും എന്നു സാരം.

വാച്യമായി പറയാനുള്ളതു് ആ വിധത്തിൽ പറയാതെ, വ്യംഗ്യഭംഗിയിൽ പ്രസ്താവിച്ചിരിക്കുന്നതിനാൽ പ്രകൃതത്തിൽ പര്യായോക്തം എന്ന അലങ്കാരമുണ്ടു്.

"പര്യായോക്തമുരച്ചീടിൽ
വാച്യം താൻ വ്യംഗ്യഭംഗിയിൽ"

ഉണ്ണായി വാര്യരുടെ അലങ്കാര പ്രയോഗത്തിനുള്ള ഒരു സവിശേഷത ഇവിടെ കാണാം. സംഭോഗശൃംഗാരത്തെ സാധാരണ ആട്ടക്കഥാകൃത്തുക്കൾ അവതരിപ്പിക്കുമ്പോൾ പററിപ്പോകാറുള്ള പാകപ്പിഴ ലേശംപോലും സംഭവിക്കാതിരിക്കാൻ വേണ്ടിയാണു് വ്യംഗ്യഭംഗിയെ ദ്യോതിപ്പിക്കുന്ന ഇത്തരം അലങ്കാരങ്ങൾ വാര്യർ സ്വീകരിക്കുന്നതെന്നുള്ളതാണു് ആ പ്രത്യേകത.

2) "കലയും കമലയുമെപ്പോലെ നിന്റെ
കലയ്മാമപി നീയപ്പോലെ"

നവോഢയായ ദമയന്തിയെ ചാടുവാക്കുകൾകൊണ്ടും ഇണക്കി മയക്കിയെടുക്കുന്ന ചാതുര്യമാണു് നളന്റെ ഒന്നാമത്തെ പദത്തിൽ നാം ദർശിക്കുന്നതു്. രതിവിലാസങ്ങളിൽ ദമയന്തിയെ പങ്കെടുപ്പിക്കാൻ ശ്രമിക്കുന്ന നളനു് അവളുടെ പ്രതികൂലഭാവവും ലജ്ജയുമെല്ലാം വല്ലാത്ത വൈഷമ്യമുളവാക്കുകയാണു് ചെയ്യുന്നതു്. അതുകൊണ്ടു് അനുനയ വചനങ്ങൾ പൊഴിച്ചു് ദമയന്തിയെ വശപ്പെടുത്തുവാൻ ശ്രമിക്കുന്നു. അതാണു് പ്രകൃതം.

ദമയന്തിയുടെ ആത്മമിത്രങ്ങളാണ് കലയും കമലയും. ഒന്നാംദിവസത്തെ കഥയിൽ തോഴിമാരുടെ നാമധേയം കവി വെളിപ്പെടുത്തിയില്ലെങ്കിലും തോഴിമാരെ അവതരിപ്പിച്ചു. "അകിൽച്ചുകുങ്കുമച്ചാറും ധരിച്ചു തോഴിമാരോടും യദൃച്ഛയാ ദമയന്തി കളിച്ചു വന്നിതു തത്ര" എന്ന് ഹംസം നളനെ അറിയിക്കുകയും ചെയ്തു. വിവാഹാനന്തരം ഈ സഖികളെ നളൻ മനസ്സിലാക്കിയിരിക്കാൻ ന്യായവുമുണ്ട്. ആ കലയേയും കമലയേയുംപോലെ തന്നെ തന്നെയും കരുതിയാൽ മതിയെന്നേ ആ ഭോഗതല്പരനായ നായകന് അവളോട് അപേക്ഷിക്കുവാനുള്ളൂ. എന്നും ഇറന്ന പറയുകയും ഉള്ളഴിഞ്ഞ് ഉല്ലസിക്കുകയും ചെയ്യുന്ന പ്രാണസഖികളെപ്പോലെ തന്നെ പ്രാണനാഥനെയും കരുതിയാൽ ലജ്ജയുടെയോ പ്രാതികൂല്യഭാവത്തിന്റെയോ പ്രശ്നമേ ഉദിക്കുകയില്ലെന്നാണ് നളന്റെ അനുനയവാക്യം. ഇതിൽ പരംഹൃദ്യമായി ആ കാര്യം നളന് പറഞ്ഞ് ഫലിപ്പിക്കാൻ സാദ്ധ്യവുമല്ല.

ഈ വരികളിൽ അർത്ഥാലങ്കാരത്തിനു പകരം ശബ്ദാലങ്കാരമാണ് വാര്യർ നിവേശിപ്പിച്ചിട്ടുള്ളത്. ദ്വിതീയാക്ഷരപ്രാസവും അന്ത്യപ്രാസവും ഈ വരികൾക്കുള്ള ഭംഗി വർദ്ധിപ്പിക്കുന്നു. 'എപ്പോലെ' 'അപ്പോലെ' എന്നീ വാക്കുകളുടെ പ്രയോഗം പ്രത്യേകമായ ഒരു ശബ്ദസുഖത്തെ പ്രദാനംചെയ്യുന്നുണ്ട്. ശബ്ദാർത്ഥങ്ങളിൽ ഒന്നുപോലെ ശ്രദ്ധ ചെലുത്തുന്ന പ്രകൃതമായിരുന്നു വാര്യർക്കുണ്ടായിരുന്നത് എന്നുള്ളതിന് ഇത് നല്ലൊരു ഉദാഹരണമാണ്.

3) "കിം കേതകങ്ങളിൽ
ഭൃംഗാങ്കനദിസ്ഥയല്ലീ?"

'കാന്തൻ കനിഞ്ഞരുളിയ' ചാടുവചനങ്ങൾ കേട്ട് ലജ്ജാദി വികാരങ്ങളകററി പൂർണ്ണമായ സന്തോഷത്തോടുകൂടി ദമയന്തി അദ്ദേഹത്തോടൊത്തു രമിച്ചു. നന്ദനാരാമ

ത്തെയും ചൈത്രരഥത്തെയും കേവലം ഗ്രാമ്യമാക്കിക്കൊണ്ടു സജ്ജന ഹൃദയഹാരിയായി പരിലസിച്ച നൈഷധോദ്യാനത്തിൽ ദമയന്തി നളനുമായിച്ചേർന്ന് ഉല്ലസിക്കുകയാണ്. ആകർഷണീയമായ ആ ഉദ്യാനഭംഗിയെ ദമയന്തി പ്രകീർത്തിക്കുന്ന കൂട്ടത്തിലുള്ളതത്രെ പ്രകൃതം.

പൂത്തുനില്ക്കുന്ന അശോകവും ചെമ്പകവും വസന്തകാല വിലാസങ്ങളെ അവിടെ നിരത്തുന്നു. പാതിരിമരങ്ങൾ പൂത്തുനില്ക്കുന്നതു കണ്ട് വണ്ടുകൾ അവയ്ക്കുമീതെ നിരന്ന് പാറിക്കൂടിക്കഴിഞ്ഞു. അങ്ങകലെ പൂത്തുനില്ക്കുന്ന കേതകങ്ങൾ ദമയന്തിയുടെ ദൃഷ്ടിയിൽപ്പെട്ടപ്പോൾ അവയ്ക്കിടയിലൂടെ പൂർവ്വദിങ്മുഖത്തിൽ പൂർണ്ണചന്ദ്രനുദിച്ചുയരുകയാണെന്നു തോന്നിപ്പോകുന്നു. കേതകങ്ങളിൽ എന്താണ് കാണുന്നത്? ചന്ദ്രനുദിക്കുകയല്ലേ? എന്നാണ് സംശയം. കൈത പൂത്തുനില്ക്കുന്നതു കണ്ടിട്ട് ചന്ദ്രനുദിച്ചുയരുകയാണോ എന്ന് ഉൽപ്രേക്ഷിക്കുന്നത് അത്യന്തം സമുചിതമായിട്ടുണ്ട്. കൈതപ്പൂവിന് നല്ല മഞ്ഞനിറമുണ്ട്. പൂർണ്ണചന്ദ്രന്റെ ഉദയവേളയിലുള്ള നിറവും അതു തന്നെയാണ്. നിരന്നു തിങ്ങിനില്ക്കുന്ന കൈതക്കൂട്ടങ്ങളുടെ ഇടയിൽ മഞ്ഞപ്പൂക്കൾ വർണ്ണഭംഗിയെ പ്രസരിപ്പിക്കുന്നതു കണ്ടിട്ട് പൂർണ്ണചന്ദ്രൻ ഉദിച്ചുയരുകയാണോ എന്നു ബലമായി സംശയിച്ചിരിക്കുന്നതിനാൽ അലങ്കാരം ഉൽപ്രേക്ഷ. സുന്ദരവും സമുചിതവുമായ അലങ്കാരം പ്രയോഗിക്കുന്നതിൽ കവിക്കുള്ള പ്രാഗല്ഭ്യം ഇവിടെ പ്രകടമാണ്.

4) ''കാമക്രോധ ലോഭമോഹസൈന്യമുണ്ടു
താമസിക്കുന്നതു സുരപതേ,
ജഗദധിപതേ, ഗുണകൃതരതേ
ഭവദുപകൃതേരഹം പ്രതികരിഷ്യാമി

ദമയന്തീ പരിണയാഘോഷങ്ങളിൽ പങ്കെടുത്ത് വധൂവരന്മാരെ അനുഗ്രഹിച്ചതിനുശേഷം ഭൂമിയിൽ നിന്ന് സ്വർ

ഗ്ഗത്തിലേക്കു പോകുന്ന ഇന്ദ്രൻ, അഗ്നി, യമൻ, വരുണൻ എന്നീ ദേവന്മാരെ പാപനായ കലി വഴിയിൽ കാണുകയുണ്ടായി. എവിടെപ്പോയിട്ടാണ് യാത്ര എന്ന് കലി അന്വേഷിച്ചതിനു 'പോയ്‌വരുന്നേനകലേ' എന്നു ദേവേന്ദ്രൻ പ്രതിവചിച്ചു. കലിയുടെ യാത്ര എങ്ങോട്ടാണെന്ന് ഇന്ദ്രൻ ചോദിച്ചപ്പോൾ അതിന് കലി നൽകുന്ന മറുപടിയാണ് പ്രകൃതം.

ഭൂമിയിൽ ഭീമ രാജാവിന്റെ പുത്രിയായി, കാമനീയകത്തിന്റെ ധാമമായി ഒരു കമലലോചനയുണ്ടെന്നും അവളുടെ പേർ ദമയന്തിയെന്നാണെന്നും അറിഞ്ഞതിനാൽ അവളെ കൊണ്ടുവരാനാണ് താൻ പുറപ്പെട്ടിരിക്കുന്നതെന്ന് കലി ദേവേന്ദ്രനെ അറിയിക്കുന്നു. മാത്രമല്ല 'സ്വാമിയതിനു വിടതരിക നീ' എന്നുകൂടി കലി ആവശ്യപ്പെടുന്നുണ്ട്. താൻ ഒററയ്ക്കല്ല ഈ കഠിനവും ദുഷ്ടവുമായ കൃത്യത്തിനൊരുമ്പെടുന്നതെന്നും, കാമം, ക്രോധം, ലോഭം, മോഹം തുടങ്ങിയ ഷഡ്‌വികാരങ്ങളാകുന്ന സേനകൾ തനിക്ക് പിൻതുണയായി കൂടെയുണ്ടെന്നും കലി പ്രസ്താവിക്കുന്നു. തനിക്കു വഴിയിൽ ഒട്ടും താമസിക്കാൻ തരമില്ല. വിടനൽകുകയാണെങ്കിൽ ലോകാധിപതിയും ഗുണങ്ങളെ ഇഷ്ടപ്പെടുന്നവനും ആയ ഇന്ദ്രന്, അദ്ദേഹം ചെയ്യുന്ന ഉപകാരത്തിന് പ്രത്യുപകാരം ചെയ്യാൻ [illegible] താൻ സന്നദ്ധനാണെന്നും കലി അറിയിക്കുന്നു. പ്രകൃതത്തിൽ 'ഭവദുപകൃതേ' എന്ന പാഠത്തിന് 'ഭവദപകൃതേ' എന്നൊരു ഭേദം കൂടി ചില പതിപ്പുകളിൽ കണ്ടിട്ടുണ്ട്. കഥകളിയിൽ കലിയെ ഉണ്ണായി വാര്യർ അവതരിപ്പിച്ച രീതിനോക്കിയാൽ ദമയന്തീ സ്വയംവര വാർത്ത മുൻകൂട്ടി അറിഞ്ഞുകൊണ്ടുതന്നെയാണ് ദുഷ്ടമൂർത്തിയായ കലി ആ വധൂവരന്മാരെ ചതിക്കുന്നതിനുദ്യുക്തനായി ഇറങ്ങിത്തിരിച്ചതെന്നു കാണാൻ പ്രയാസമില്ല. 'എങ്ങുനിന്നെഴുന്നരുളി സുരാധിപ' എന്ന ചോദ്യത്തിന്റെ രീതികൊണ്ടു

തന്നെ കാര്യം മനസ്സിലാക്കിയിരിക്കുന്നു കലി എന്നു നമുക്കു സംശയിക്കാം. അങ്ങനെയാണെങ്കിൽ 'ഭവദപകൃതേ' എന്ന പാഠഭേദത്തിന് അർത്ഥം യോജിക്കുകയും ചെയ്യും. ദേവേന്ദ്രനോട് നളദമയന്തിമാർ കാട്ടിയ അപകാരത്തിന് താൻ അവരോട് പ്രതികാരം ചെയ്യുന്നുണ്ട് എന്നു കലി പ്രസ്താവിക്കുന്നതിൽ ഔചിത്യഭംഗമുണ്ടെന്നു തോന്നുന്നില്ല. മുൻകൂട്ടി ഈ വിവരം കലി അറിഞ്ഞിട്ടില്ലെങ്കിൽ ദമയന്തിയെ താൻ കൊണ്ടുവരാൻപോകുന്ന ആ പോക്കിൽ ഇന്ദ്രൻ വിടയരുളുക എന്ന ഉപകാരത്തിന് താൻ പ്രത്യുപകാരം ചെയ്യാം എന്ന അർത്ഥം യോജിക്കുകയും ചെയ്യും.

5) "പാഥസാം നിചയം വാർന്നൊഴിഞ്ഞളവു
സേതുബന്ധനോദ്യോഗമെന്തെടോ?

ദമയന്തീവിവാഹച്ചടങ്ങുകളിൽ സംബന്ധിച്ചിട്ട് മടങ്ങിപ്പോകുന്ന ദേവേന്ദ്രാദികൾ വഴിയിൽ കണ്ട കലിയോട് കുശലങ്ങളാരാഞ്ഞതിൽ ദമയന്തിയുടെ വിവാഹ വൃത്താന്തം അറിഞ്ഞ് അവളെ കൈക്കലാക്കാൻ ഇറങ്ങിത്തിരിച്ചിരിക്കുകയാണയാൾ എന്നു മനസ്സിലാക്കി. നിചവും ദുഷ്ടവുമെങ്കിലും വളരെ വൈകിപ്പോയ ആ സംരംഭത്തെ ദേവേന്ദ്രൻ മന്ദഹാസമധുരമായി പരിഹസിക്കുന്നതാണ് ഈ വരികളിൽ നാം കാണുന്നത്.

പാഥസാം നിചയം = വെള്ളത്തിന്റെ കൂട്ടം. സേതുബന്ധനോദ്യോഗം = ചിറകെട്ടുന്നജോലി.

പാഞ്ഞുവരുന്ന വെള്ളത്തെ തടഞ്ഞുനിർത്താനാണ് ചിറകെട്ടേണ്ടത്. വെള്ളം സർവ്വത്ര ഒഴുകിപ്പോയിക്കഴിഞ്ഞിട്ട് ചിറകെട്ടുക എന്നത് തികച്ചും വ്യർത്ഥമാണല്ലോ. ഇത് സമുചിതമായ ഒരു അപ്രസ്തുതമാണ്. ദമയന്തിയുടെ വിവാഹംകഴിഞ്ഞു; നളൻ ദമയന്തിയുമായി രാജധാനിയിലെത്തിക്കഴിഞ്ഞു; ആഘോഷത്തിന് കൂടിയിരുന്നവർപോലും പിരിഞ്ഞു; ഇനിയെന്തിനാണ് ദമയന്തിയെ കൊണ്ടു

വരാനുള്ള ഈ സന്നാഹം എന്നു് തുറന്നുചോദിക്കേണ്ടതിനു പകരമാണു് ഈ അപ്രസ്തുതം പ്രസ്താവിച്ചിരിക്കുന്നതു്. കലിയുടെ ഈ ഉദ്യമം വിഫലമാണെന്നുമാത്രമല്ല അർത്ഥശൂന്യവുമാണെന്നു് ഈ അലങ്കാരം വെളിപ്പെടുത്തുന്നുണ്ടു്. അലങ്കാരം അപ്രസ്തുത പ്രശംസ.

"അപ്രസ്തുതപ്രശംസാഖ്യം
അപ്രസ്തുതമുരസ്തുതാൻ." എന്നു ലക്ഷണം.

6) "ഗുണഗണൈക നിലയമായ മിഥുനമി-
തനുഗുണരായിനനു ഘടയ്യഞങ്ങളുമിന്നധുനാ."

ദുഷ്ടബുദ്ധിയോടെ ഇറങ്ങിത്തിരിച്ച കലിയെ ദേവേന്ദ്രാദികൾ ഗുണദോഷിക്കുന്നു. കലിയാകട്ടെ "പിണക്കിയകറ്റുവൻ ഞാനവനെയും ധ്രുവമവളെയും രാജ്യമകലെയും" എന്നു ശപഥം ചെയ്യുകയും ചെയ്തു. ഇതു കേട്ടു് ദേവേന്ദ്രൻ നളന്റെ ഗുണവൈശിഷ്ട്യത്തെ ചൂണ്ടിക്കാട്ടിക്കൊണ്ടു് അദ്ദേഹത്തോടു് പ്രതികാരം ചെയ്യാൻ തുടങ്ങുന്ന കലിയെ ആ ദുഷ്കൃത്യത്തിൽ നിന്നു് പിന്തിരിപ്പിക്കാൻ ആവതും പരിശ്രമിക്കുന്നു.

ആ ദമ്പതികൾ ഗുണഗണങ്ങൾക്കു് ഏകമായ (ഒരേ ഒരു) നിലയം (ഇരിപ്പിടം) ആണു്. അനുഘടയ്യ = അനുഘടിപ്പിച്ചിട്ടു്. ആ ദമ്പതിമാരെ തമ്മിൽ ഘടിപ്പിച്ചതോടുകൂടി ദേവേന്ദ്രാദികൾ അനുഗുണരായി; ഋണബന്ധം ഒഴിവാക്കി; അഥവാ കടപ്പാടു് ചെയ്തുതീർത്തു എന്നു സാരം. ദേവേന്ദ്രാദികളുടെ നേർക്കു് ഏററവും ഭക്തിമാനായിവർത്തിച്ച നളനോടും ഈശ്വരന്മാരുടെ അനുഗ്രഹത്തിനായി സർവ്വദാ പ്രാർത്ഥിച്ച ദമയന്തിയോടും അവർക്കുള്ള കടപ്പാടു് അവരെ വിവാഹബന്ധത്തിൽ ഏർപ്പെടുത്തിയതോടെ നിർവ്വഹിച്ചതായി ദേവേന്ദ്രൻ പ്രസ്താവിച്ചു. മേലാൽ അവരോടു് എതിരിടുന്നവൻ അനർത്ഥത്തിൽ ചെന്നു് സ്വയം ചാടുകയായിരിക്കുമെന്നു് കലിക്കു് അദ്ദേഹം ഒരു അന്ത്യശാസനം കൊടുക്കുകയും ചെയ്തു.

ദേവേന്ദ്രൻ തുടങ്ങിയവരുടെ ഈ വാക്യങ്ങൾ അവരുടെ ഉദ്ദേശശുദ്ധിയെ പകൽ വെളിച്ചംപോലെ കാട്ടിത്തരുകയാണു് ചെയ്യുന്നതു്. നളനെയും ദമയന്തിയെയും കുറെ നേരത്തേക്കു മനഃപ്രയാസത്തിനിരയാക്കിയെങ്കിലും ഭക്താഗ്രണികളായ അവരോടു് അതിരററ വാത്സല്യവും കടപ്പാടും ദേവേന്ദ്രാദികൾക്കുണ്ടായിരുന്നുവെന്നും അതിനാലാണു് തങ്ങളുടെ സാന്നിദ്ധ്യത്തിലും അനുഗ്രഹത്തിലും അവരെ വിവാഹബദ്ധരാക്കിയതെന്നും ദേവേന്ദ്രൻ കലിയെ ധരിപ്പിക്കുന്നതു് സന്ദർഭത്തിനു് ഏറെ അനുരൂപമായിട്ടുണ്ടു്. കലിയുടെ ദൗഷ്ട്യത്തിന്റെ ശക്തിയെ വ്യഞ്ജിപ്പിക്കാനും ഈ ഭാഗം ഉതകുന്നുണ്ടു്.



7) വാശ്ശും ദൈവഗതിക്കു നീക്കമൊരുനാളുണ്ടോ?"

രാജാക്കന്മാർക്കു വിഹിതമായ ദ്യൂതത്തിനു് ക്ഷണം വന്നപ്പോൾ നളനു് അതു് അസ്വീകാര്യമായിതോന്നി. പക്ഷേ പുഷ്കരനാണു് ചൂതുകളിക്കു വിളിക്കുന്നതെന്നോർത്തപ്പോൾ ആരുടെയോ പിൻബലത്തോടുകൂടി ചതിപ്പതിനായിരിക്കാം അവൻ ഉദ്യമിക്കുന്നതെന്നു സംശയിക്കുകയും ചെയ്തു. നളൻ ചൂതുകളിക്കുള്ള ക്ഷണം നിരസിക്കുന്നതു് ഒരു രാജാവെന്നുള്ള നിലയിൽ തനിക്കു് ലാഘവമുളവാക്കുന്ന കാര്യമാണെന്നോർത്തു വിദർഭനന്ദിനിയായ ദമയന്തിയോടു് അനുവാദവും വാങ്ങി നളൻ ചൂതുകളിയ്ക്കാൻ ഒരുങ്ങി. അതിന്റെ അനന്തരഫലത്തെക്കുറിച്ചു് കവി നല്കുന്ന അഭിപ്രായമാണു് ഈ ഭാഗം.

തലയിലെഴുത്തു് ഒരു കാലത്തും മാറാറില്ലല്ലോ എന്നുള്ള ഒരു സാമാന്യതത്ത്വമാണു് ഇതു്. പ്രബലമായ ദൈവഗതി അഥവാ നിയതികൃത നിയമം നീക്കപ്പെടാവുന്നതേയല്ല. ഈ തത്ത്വം നളനു സംഭവിച്ച പരാജയത്തെ സാധൂകരിക്കുകയാണു്. ധനവും രാജ്യവും പ്രതാപാദികളും എല്ലാം നഷ്ട

പ്പെട്ടു് നിരാലംബനായിത്തീർന്ന നളൻ ചൂതുകളിയുടെ ഫലമായി ഇതുപെടുന്നു് ഈ വിധം സംഭവിച്ചല്ലോ എന്നോർത്തു വ്യാകുലപ്പെടുന്ന അനുവാചക ഹൃദയത്തിനു് സമാശ്വാസമരുളുന്ന ഒരു പൊതു നിയമമാണു് ഉണ്ണായി വാര്യർ ഇവിടെ കാണിച്ചിരിക്കുന്നതു്. ഇപ്രകാരം സംഭവിച്ചതെല്ലാം സ്വതന്ത്രമായ വിധിയുടെ നിശ്ചയമാണെന്നും അതു് ആർക്കും തന്നെ മാററാവുന്നതല്ലെന്നും ഉള്ള സമാധാനംകൊണ്ടു് അനുവാചകഹൃദയം സമാശ്വസിതമാകുകയും ചെയ്യും. പൊതുവായതത്ത്വം ഉദ്ധരിച്ചു് നളന്റെ വിശേഷകാര്യത്തെ സമർത്ഥിച്ചിരിക്കുന്നതിനാൽ അർത്ഥാന്തരന്യാസം എന്ന അലങ്കാരം.

8) "തപ്തതോയസിക്തമാലതീവന-
നതമാമ മസ്സൂലമിവ നളം
ക്ഷുത്തൃഡാർത്തിലുപ്പ ചിന്തമാശ്രയി-
ച്ചതൽമൂലം ചത്തുപോകിലാമുടൻ"

രാജ്യം നഷ്ടപ്പെട്ട നളൻ നിരാലംബനായി, തന്റെ ആശ്രയത്തിൽ മാത്രം കഴിയേണ്ടുന്ന രണ്ടു സന്താനങ്ങളോടും ദമയന്തിയോടുംകൂടി വിഷാദഗ്രസ്തനും ചിന്താതാന്തനും ആയി ഏക വസ്ത്രധാരിയായി നിഷധരാജ്യം വിട്ടു് ഇറങ്ങി. വിശപ്പുകൊണ്ടു് ക്ഷീണിച്ച അദ്ദേഹത്തിനു് വെള്ളം മാത്രമാണു് ആഹാരമായി കിട്ടിയതു്. കലിയുടെ ബാധകൊണ്ടാണു് ഈ വിധം സംഭവിച്ചതെങ്കിൽപ്പോലും, അദ്ദേഹം ഈ ദയനീയമായ കഥയെ ചിന്താമണ്ഡലത്തിൽ ഒന്നു പുനരവലോകനം ചെയ്യുന്നു, പശ്ചാത്താപ നിർഭരമാണു് നളന്റെ ഓരോ ചിന്തയും,

ദമയന്തിയുടെ ഭാവിയെക്കുറിച്ചാണു് നളൻ കൂടുതൽ ഉൽക്കണ്ഠാകുലനാകുന്നതു്. തിളച്ചവെള്ളംകൊണ്ടു് നനയ്ക്കപ്പെട്ട പിച്ചകവള്ളി, വനത്തിൽ വേരെല്ലാം അററു നിലം പതിക്കാറായി നിൽക്കുന്ന ഉങ്ങുമരത്തെ ആശ്രയിക്കുന്നതു

പോലെയാണു് ഇപ്പോൾത്തന്നെ തളർന്നു് വശംകെട്ട ദമയന്തി, വിശപ്പുകൊണ്ടും ദാഹംകൊണ്ടും ഉണ്ടായ സങ്കടംനിമിത്തം ബുദ്ധികെട്ടുപോയ നളനെ ആശ്രയിക്കുന്നതു്. തന്മൂലം ദമയന്തിക്കു പെട്ടെന്നു ജീവഹാനി തന്നെയും സംഭവിച്ചേക്കുമോ എന്നുകൂടി നളൻ ആശങ്കിക്കുന്നു.

ദമയന്തിയെ പിച്ചകവള്ളിയോടും നളനെ വേരററുപോയ ഉങ്ങുമരത്തോടും തുല്യപ്പെടുത്തിയിരിക്കുന്നതു് ഏററ ഉചിതമായിട്ടുണ്ടു്. സ്വതേ സുന്ദരിയും കൃശഗാത്രിയുമായ ദമയന്തി, നളന്റെ ഈദൃശദശാവിശേഷംകൊണ്ടു് ദുഃഖിതയായി വാടിത്തളർന്നുപോയിരിക്കുന്നതിനെ ചൂടുവെള്ളമൊഴിച്ച പിച്ചകവള്ളിയുടെ അവസ്ഥയോടുതുല്യപ്പെടുത്തിയതും സമുചിതംതന്നെ. നിരാലംബനായിത്തീർന്ന നളനെ ബുദ്ധികെട്ടുപോയ നളനെ വേരററുപോയ ഉങ്ങുമരത്തോടാണു് സാദൃശ്യപ്പെടുത്തിയിരിക്കുന്നതു്. വിധിവൈപരീത്യംകൊണ്ടു സംഭവിച്ച ഈ വിപൎയ്യയത്തിൽ നളൻ അങ്ങേയററം പശ്ചാത്തപിക്കുന്നതിൽ നിന്നും നളന്റെ സ്വഭാവവൈശിഷ്ട്യം നമുക്കു ഗ്രഹിക്കാം. സംസ്കൃതപദബഹുലമാണെങ്കിലും, പണ്ഡിതമാത്രഹൃദ്യമാണെങ്കിലും, വാൎയ്യരുടെ ഈ അലങ്കാരപ്രയോഗം അദ്ദേഹത്തിന്റെ അസാമാന്യമായ പാണ്ഡിത്യത്തിനും ഭാവനാസമ്പത്തിനും ഉത്തമ ദൃഷ്ടാന്തമാണു്. അലങ്കാരം ഉപമ.

9 ''വസ്ത്രമേതൽസൃജാമി ചാമീവ''.

വിശപ്പുകൊണ്ടും ദാഹിച്ചുവലഞ്ഞതിനാലും അസ്വസ്ഥനായിത്തീർന്ന നളൻ, ദുഃഖാർത്തയായ ദമയന്തിയോടുകൂടി രാജ്യംവിട്ടു് കാട്ടിലേക്കു് തിരിച്ചു. അല്പമാത്രമായ ആഹാരം കിട്ടിയാൽ ജീവനോടുകൂടികഴിയാമെന്നുവച്ചു് ആർത്തിയോടെ ഭക്ഷണം തിരയുമ്പോൾ ചിറകും കൊക്കും സ്വർണ്ണനിറമുള്ള രണ്ടു പരമരമണീയങ്ങളായ പക്ഷികളെക്കണ്ടു് സന്തുഷ്ടനായ നളൻ ചിന്തിക്കുന്നതാണു് പ്രകൃതം.

പറന്നുപോകും മുമ്പ് പെട്ടെന്ന് ആ പക്ഷികളെ പിടിച്ചെടുക്കാൻ വഴിയെന്തെന്നാലോചിച്ചപ്പോൾ വികലബുദ്ധിയായ നളന് ഒരു ഉപായം തോന്നി. ഉടുവസ്ത്രം ഉരിഞ്ഞെടുത്ത് വലയാക്കിക്കൊണ്ട് അവയുടെ മേൽ എറിഞ്ഞ് പിടിച്ചെടുക്കുക എന്നതായിരുന്നു ആ ഉപായം. "ഏതദ് വസ്ത്രം ഉൽസൃജാമി; ഇവ ചാം" എന്ന് അന്വയം. ഈ വസ്ത്രം ഞാൻ ഉപേക്ഷിച്ചുകളയാം. ഇവ ചാകും എന്നർത്ഥം. പ്രകൃതത്തിൽ ചാമിവ എന്ന പ്രയോഗത്തിന്റെ വിശേഷതയെക്കുറിച്ച് പരിചിന്തിക്കേണ്ടതുണ്ട്. ചാകും എന്ന ഭാവികാലക്രിയയെ ചാം എന്നാക്കി മാററുകയാണ് വാര്യർ ചെയ്തിരിക്കുന്നത്. ആരും അത്രയധികമായി പ്രയോഗിക്കാത്ത ഒരു അടവാണ് വ്യാകരണ കാര്യത്തിൽ വാര്യർ കൈക്കൊണ്ടിട്ടുള്ളതെന്നു കാണാൻ ഇതിലേറെയൊരു ദൃഷ്ടാന്തം വേണ്ട. കാൺക എന്ന പദത്തിനു പകരം കാൺ എന്നും പോകും എന്നതിനു പകരം പോം എന്നും മററും പദ്യത്തിൽ പ്രയോഗിച്ചു കണ്ടിട്ടുണ്ട്. എന്നാൽ എന്തുകൊണ്ട് ഇതും ആയിക്കൂടാ എന്നതാണ് ഉണ്ണായിയുടെ ഉദ്ദേശ്യം. വ്യാകരണ നിയമങ്ങളെ ആവശ്യംപോലെ ലംഘിക്കുകയാണ് വാര്യർ ചെയ്തിട്ടുള്ളത്. ഉണ്ണായിയുടെ ഉച്ഛൃംഖലമായ പ്രയോഗരീതിക്ക് ഇത് ഒരു നല്ല ഉദാഹരണമാണ്.

10) "ദുരോദരോജ്ഝിതതേഷ്ടഭോഗാ–
നശേഷമോർത്തതിശോക–
തജ്ജാവേശാവശൈവാശാ–
വിശാമീശ നിശാമദ്ധ്യ"

രാജ്യഭ്രഷ്ടനാക്കപ്പെട്ട നളൻ പത്നിയോടുകൂടി വനത്തിൽ നടക്കുമ്പോൾ ആഹാരത്തിനായി പക്ഷികളെ പിടിക്കാൻ ശ്രമിച്ചതിനാൽ ഉടുവസ്ത്രം നഷ്ടപ്പെട്ട് ദിഗംബരനായി. സന്ധ്യയോടടുത്ത സമയത്ത് ഒരു വനമണ്ഡപത്തിൽ ചെന്ന് അദ്ദേഹം ഇരുന്നു. ദമയന്തിയും നടന്നു തളർന്നു. അദ്ദേഹത്തിനടുത്ത് ഇരുന്നു. ക്ഷീണാധിക്യത്താൽ അവൾ ഉറങ്ങി

പ്പോയി. അവൾ ഉടുത്തിരുന്ന വസ്ത്രം പകുതി മുറിച്ചെടുത്തു് ഉടുത്തുകൊണ്ടു് കലിപ്രേരണയാൽ അവളെ ഉപേക്ഷിച്ചു് നളൻ കാട്ടിനുള്ളിലേക്കുപോയി. ദമയന്തി ഉണർന്നുനോക്കിയപ്പോൾ ഏകാകിനിയാണു്. അവൾ വല്ലാതെ ഹൃദയംനൊന്തു വിലപിക്കുന്നു. അതാണു് പ്രകൃതം.

ദ്യൂതം നിമിത്തം ബുദ്ധികെട്ടുപോയ നളൻ ജീവത്യാഗം ചെയ്തുകളയുമോ എന്നുള്ള ആധിയോടുകൂടിയാണു് ദമയന്തി കരയുന്നതു്. ആ വിധത്തിൽ ഒരു ദശാദോഷമാണു് നളനെ ബാധിച്ചിരിക്കുന്നതു്. "ഏഷാതാൻ ദശാദോഷം അതു് അശേഷം ഓർത്തു് അതിശോകതജ്ജാ വേശാ വശാ ഹേ ഈശാ നിശാമദ്ധ്യേ ഏവ ആശാഃ വിശാമി" എന്നു് അന്വയം. നളന്റെ ആ ഭാഗ്യദോഷത്തെ നല്ലവണ്ണം ഓർത്തു് ക്രമാധികമായ ദുഃഖത്തിന്റെ വേദന ബാധിച്ചതുകൊണ്ടു് തളർന്നവളായിട്ടു്, അല്ലയോ പ്രാണനാഥാ ഈ പാതിരാത്രി നേരത്തുതന്നെ ഞാൻ ദിക്കുകളിലേക്കു ഇതാ പ്രവേശിക്കുന്നു" എന്നു് വാച്യാർത്ഥം. നളൻ ബുദ്ധിവികലത നിമിത്തമാണു് ഈ സാഹസം കാട്ടിയതെന്നുള്ളതിനാൽ അദ്ദേഹത്തിന്റെ ദശാദോഷത്തെ നല്ലവണ്ണം വിചാരിച്ചു്, ആ പാതിരാത്രിക്കു തന്നെ ദമയന്തി കാട്ടിന്റെ നടുവിലേക്കു അദ്ദേഹത്തെ അന്വേഷിച്ചുപോകാൻ തീർച്ചപ്പെടുത്തി എന്നു സാരം. സംസ്കൃതപദ ബഹുലമാണു് പ്രസ്തുതം ചരണം. പാട്ടുകളെല്ലാം കഴിയുന്നത്ര മലയാളപദങ്ങൾകൊണ്ടും ശ്ലോകംമാത്രം സംസ്കൃതത്തിലും നിബന്ധിക്കുക എന്ന പതിവാണു് സാധാരണയായി ആട്ടക്കഥാകൃത്തുക്കൾ സ്വീകരിച്ചുപോന്നിട്ടുള്ളതു്. ആ മുൻപതിവും വാര്യരെ സംബന്ധിച്ചിടത്തോളം സ്വീകാര്യമായിരുന്നില്ല. പ്രാസഭംഗിവരുത്തണമെന്നുതോന്നിയാൽ ഈ വിധത്തിൽ അർത്ഥഗ്രഹണത്തിനു ക്ലിഷ്ടതവരുത്തിക്കൊണ്ടെങ്കിലും അദ്ദേഹം അതു് സാധിക്കും. അതിനൊരു നല്ല തെളിവാണു് ഈ ഭാഗം ശ, ഷ, എന്നീ അക്ഷരങ്ങൾ ഇടക്കിടക്കു് ആവർത്തിച്ചിരിക്കുന്നതിന്റെ ഭംഗിയാണു് ഈ വരികളിൽ പ്രത്യേകമായി മുന്തിനില്ക്കുന്നതു്.

### 11) "മരത്തിനിടയിൽ കാണാമേ സുന്ദരത്തിനുടെ സാദൃശ്യം"

ഘോരമായ വനാന്തരത്തിൽ വിലാപസ്വരം പുറപ്പെടുവിച്ചുകൊണ്ട് നളനെത്തേടി ദമയന്തി നടക്കുമ്പോൾ അവളുടെ ശബ്ദം ഒരു കാട്ടാളന്റെ ചെവിയിൽ പതിച്ചു. വളരെ അകലെനിന്നാണ് ആ ശബ്ദം കേട്ടതെന്ന് മനസ്സിലാക്കിയ ആ വനചരൻ സ്വരത്തിന്റെ മാധുര്യം ഓർത്ത് ഒരു സ്ത്രീയാണ് കാട്ടിൽ നടുവിലകപ്പെട്ടിരിക്കുന്നതെന്നുകൂടി ഊഹിച്ചു. ആരാണ് എന്താണ് എന്നെല്ലാം അവളെത്തേടിപ്പിടിച്ച് ചോദിക്കണമെന്നും ഉറച്ചു. ആ കാട്ടാളന്റെ വാക്കുകളാണ് ഇവിടെ ഉദ്ധരിച്ചിട്ടുള്ളത്.

നിരന്നു നിൽക്കുന്ന മരങ്ങളുടെ ഇടയിലൂടെ ദൂരേക്കു നോക്കുമ്പോൾത്തന്നെ ആ സ്ത്രീരൂപത്തിന്റെ സൗന്ദര്യത്തിന്റെ ആധിക്യം എന്ന് അവൻ പറയുകയാണ്. 'സുന്ദരത്തിനുടെ സാദൃശ്യം, എന്ന ഭാഗത്തിന് പലരും പല അർത്ഥഭേദങ്ങളും പാഠഭേദങ്ങൾ അവതരിപ്പിച്ച് കൊണ്ടുവന്നിട്ടുണ്ട്. എ. ആർ. നൽകുന്ന വ്യാഖ്യാനത്തോട് നളചരിതത്തിന് വ്യാഖ്യാനം വിരചിച്ചിരിക്കുന്ന എ. ഡി. ഹരിശർമ്മ പൂർണ്ണമായും യോജിക്കുന്നു. എ. ആറിന്റെ വ്യാഖ്യാനം ഇപ്രകാരമാണ്. മരങ്ങൾക്കിടയിലൂടെ സൂക്ഷിച്ചു നോക്കിയാൽ ഇയം (ഇവൾ) സുന്ദരത്തിനുടെ (തന്റെ ഭാര്യയായ സുന്ദരത്തിന്റെ) സാദൃശ്യം (സാദൃശ്യത്തോടുകൂടിയവൾ ആണ്) എന്നർത്ഥം. കാട്ടാളന്റെ സൗന്ദര്യബോധത്തിന് ഈ അർത്ഥകല്പന ഏററവും അനുരൂപമായിട്ടുണ്ട്. അവന്റെ പത്നി അവനെ സംബന്ധിച്ചിടത്തോളം സുന്ദരിയായിരിക്കുമല്ലോ. അവളെപ്പോലെ തന്നെ സൗന്ദര്യത്തികവുള്ളവളായിരിക്കണം മരങ്ങൾക്കിടയിലൂടെ കാണപ്പെടുന്ന ഇവൾ എന്ന് കാട്ടാളൻ വിചാരിച്ചതായി കണക്കാക്കുന്നതിൽ

ഔചിത്യദോഷമില്ല. മറെറാരത്ഥം പറഞ്ഞു കാണുന്നതു് കൂടുതൽ വളച്ചുകെട്ടിക്കൊണ്ടാണു്. സുന്ദരത്തിനുടെ അഥവാ സുന്ദരത്തിൻെറ—സൌന്ദൎയ്യത്തിൻെറ ദൃശ്യാസംഗമം; അതായതു് ദർശിക്കുവാൻ കഴിവുള്ള ആ ഒരു അവസ്ഥയത്രെ ഇവൾ. സൌന്ദൎയ്യം തന്നെ കാണപ്പെടത്തക്ക രീതിയിൽ ഉടലെടുത്തവളാണു് ഇവൾ എന്നും ആ അത്ഥം നല്ലവണ്ണം യോജിക്കും. പ്രയോഗത്തിൻെറ വക്രത നോക്കുമ്പോൾ വാര്യർക്കു ഇതു ചെയ്തുകൂടാ എന്നില്ല. കുറേക്കൂടി രസകരമായ മറെറാരു വ്യാഖ്യാനമുണ്ടു്. അതിനു് ഒരു പാഠഭേദം കൂടിയേ തീരൂ. "മന്നിനിടയിൽ കാണാതെ സുന്ദരത്തി നിസ്സാദൃശ്യം" എന്നതാണു് ആ പാഠം. ഈ സുന്ദരത്തി (സുന്ദരി) സാദൃശ്യമില്ലാത്തവളാണു് എന്നതാണിതിൻെറ അത്ഥം. ഇതു് കുറച്ചു കടന്നുപോയില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. എന്തായാലും നിരങ്കുശമായ പ്രയോഗരീതിയിൽ വാര്യർ ഒട്ടും പിന്നോക്കമല്ല എന്നുള്ളതുകൊണ്ടു് എത്ര ക്ലേശിച്ചു കിട്ടുന്ന അത്ഥമായാലും അതു് വാര്യർ ഉദ്ദേശിച്ചിട്ടുള്ളതല്ലെന്നു പറഞ്ഞുകൂടാ.

12) "വാതിച്ചോർക്കും പ്രാണാപായേ
ജാതിച്ചാദ്യം വേണ്ടാതൊട്ടുവാൻ"

കാട്ടാളൻ സുന്ദരിയായ ദമയന്തിയെ വനമദ്ധ്യത്തിൽ വച്ചു കണ്ടപ്പോൾ ഉൽക്കണ്ഠാകുലനായി പല വിവരങ്ങളും അവളോടു് ചോദിച്ചറിയുന്നു. പുത്രമിത്രാദികളില്ലാതെ വനനടുവിൽപ്പെട്ടു നട്ടം തിരിഞ്ഞു് ആപത്തിൽപ്പെട്ട അവൾക്കു് താനല്ലാതെ മറെറാരു രക്ഷയുമില്ലെന്നു് കാട്ടാളൻ ഉറപ്പുകൊടുക്കുന്നു. താൻ തോളിലെടുത്തുകൊള്ളാമെന്നും ദമയന്തിയെ അപകടപ്പെടുത്താനടുക്കുന്ന പാമ്പിനെ തൽക്ഷണം തന്നെ ഹിംസിക്കുന്നതാണെന്നുമെല്ലാം കാട്ടാളൻ പ്രസ്താവിക്കുകയും ചെയ്യുന്നു. അല്പം പരിഷ്കാരിക്കൂടിയായ ആ കാട്ടാളൻ ഒരു പൊതുതത്വംകൂടി പ്രസ്താവിച്ചു്

സ്വമതം സ്ഥാപിക്കുന്നു. ആപത്തിൽപ്പെട്ടിരിക്കുന്ന സ്ഥിതിക്ക് രക്ഷപ്പെടാനാണു നോക്കേണ്ടതു്; അല്ലാതെ ജാതിയോ വംശമോ കുലീനതയോ ഒന്നുമല്ല പരിഗണനാർഹം. ജാതിക്കോമരന്മാരായ വലിയ ആഢ്യബ്രാഹ്മണർക്കു പോലും പ്രാണാപായം നേരിടുമ്പോൾ ജാതി മതാചാരങ്ങൾ വച്ചുകൊണ്ടിരുന്നാൽ പറ്റുകയില്ല; അവരെ അപ്പോൾ ആർക്കും തൊടാം പ്രാണൻപോകാനൊരുങ്ങുമ്പോൾ ഒരു മഹാബ്രാഹ്മണനെ ആർക്കും ജാതിയോ വംശമോ ചോദിക്കാതെ തന്നെ രക്ഷിക്കാം. അവിടെയും തൊടലിന്റെ പ്രശ്നം വരുന്നില്ല. അതിനാൽ അപകടത്തിൽപ്പെട്ടിരിക്കുന്ന ദമയന്തിയെ കാട്ടാളനായ തനിയ്ക്കു് രക്ഷപ്പെടുത്തുന്നതിനു സാധിക്കും; ആ പ്രയത്നത്തിൽ പരസ്പരസ്പർശം ഉണ്ടായാൽ അതു് സ്വീകരിക്കുകതന്നെയാണു് എന്നത്രേ കാട്ടാളന്റെ മതം.

13) "പുകൾപൊങ്ങീടുമതുമണ്ടി
ഗുണമംഗീകരിയാതെ പോകിൽ"

ഉണ്ണായിവാര്യരുടെ ഭാവനാ സന്തതിയായ കാട്ടാളൻ നളചരിതം രണ്ടാംദിവസം കഥയിൽ പ്രകാശിക്കുന്ന ഒരു സുപ്രധാന കഥാപാത്രമാണു്. കേവലം അജ്ഞനും മൂഢനുമായ ഒരു അക്രമിയായിട്ടല്ല വാര്യർ ഈ കഥാപാത്രത്തെ ചിത്രീകരിച്ചിരിക്കുന്നതു്. ലോകകാര്യഗ്രഹണത്തിൽ പടുത്വമുള്ളവനും ബുദ്ധിമാനും നയകോവിദനും ആയ ഈ കാട്ടാളൻ കാമവികാരപ്രേരിതനുമാണു്. മനുഷ്യസഹജമായ കുറവുകളും കുറ്റങ്ങളും അയാളിലുമുണ്ടു്. ദമയന്തിയെ കാണുകയും അവളുടെ സൗന്ദര്യത്തിൽ മനസ്സലിയുകയും ചെയ്ത ആ വനചരൻ അവളിൽ കാമാതുരനാകുന്നു. എന്നാൽ കടന്നാക്രമണത്തിനു മുതിരാതെ നയചതുരങ്ങളായ വാക്കുകൾ ആദ്യം തൊടുത്തുനോക്കുകയാണു്.

"സ്ത്രീകളിൽ അഗ്രസ്ഥാനാർഹയായ അല്ലയോ യുവതി, ശ്രേഷ്ഠഗുണങ്ങളെല്ലാം നിന്നിൽ തിങ്ങിയിണങ്ങി ചേർന്നി

ട്ടുണ്ട് (ഗുണവതിമാരിൽ ഉത്തമയാണ് ദമയന്തി എന്ന് കാട്ടാളൻ അവളെ പ്രശംസിക്കുന്നു) അങ്ങനെ ഒരിക്കലും നശിക്കാത്ത കാന്തിപ്രവാഹം നിന്നിൽ പ്രകടമാണ് എന്ന കീർത്തി വേണ്ടുവോളം വ്യാപിച്ചുകഴിഞ്ഞു. എന്നാൽ ഗുണത്തെ അംഗീകരിക്കുന്നില്ലെങ്കിൽ ആ കീർത്തിക്ക് മങ്ങലുണ്ടാകുമെന്നുള്ളതു നിസ്സംശയമാണ്.'' ഇതത്രേ ഈ വരികളുടെ വാച്യാർത്ഥം.

രൂപഗുണവും മനോഗുണവും തികഞ്ഞവളാണ് ദമയന്തി എന്ന കീർത്തി നിലവിലിരിക്കെ ഗുണങ്ങളുടെ നിലയനമായ തന്നെ സ്വീകരിക്കാതിരിക്കുന്നതു് കീർത്തിയെ ഹനിക്കുന്ന ഒരു നടപടിയായിരിക്കും എന്നു കാട്ടാളൻ സൂചിപ്പിക്കുകയാണ്. പ്രകൃതത്തിൽ കാട്ടാളന്റെ വാക്ചാതുര്യവും കാര്യംനേടിയെടുക്കാനുള്ള പാടവവും പ്രത്യേകം തെളിഞ്ഞു കാണാം. ഹംസചിത്രീകരണത്തിൽ വാര്യർ കാട്ടിയ അതേ പ്രാഗല്ഭ്യം ഇവിടെയും തെളിയുന്നു.

14 ''ദാതതന്റെ പരിണാമമേ കില
നാരിതന്റെ മനമാമേ
എന്നു ചൊല്ലുന്നു ചിലർ
കല്ലെന്നും ചിലർ''

തന്റെ പാതിവ്രത്യത്തെ ഹനിക്കുവാൻ ഉദ്യമിച്ച കാട്ടാളനെ പാതിവ്രത്യത്തിന്റെ ഉജ്ജ്വല ശക്തികൊണ്ടു തന്നെ നിഗ്രഹിച്ചശേഷം ദമയന്തി വീണ്ടും കാട്ടിൽ അശരണമായി അലഞ്ഞുതിരിയുന്നു. തന്റെ കഷ്ടതയും ക്ലേശവും സ്വൈരതയില്ലായ്മയും ആരോടു പറഞ്ഞാണ് തെല്ലെങ്കിലും ആശ്വസിക്കുക എന്ന് ആലോചിച്ച് ദമയന്തി അത്യധികം ദുഃഖിക്കുന്നതാണ് ഇവിടെ കാണുന്നതു്.

ഇത്രമാത്രം സഹനശക്തി തന്റെ ഹൃദയത്തിന് എങ്ങനെ കിട്ടിയെന്ന് ദമയന്തി തന്നെ അത്ഭുതപ്പെടുന്നു. ഹൃദയകാഠിന്യത്തെ പഴിക്കുക എന്നുള്ളതു മാത്രമാണ് ഇനി

അവൾക്കുള്ള പോംവഴി. താൻ ഹൃദയംപൊട്ടിമരിക്കുന്നില്ലല്ലോ എന്നാണ് അവളുടെ കല്പിതം. ദാരുവിൻെറ(വൃക്ഷത്തിൻെറ) പരിണാമമേ (പരിണാമത്തിൽ–മാറ്റത്തിൽ) നാരി തന്റെ മനമാമേ (സ്ത്രീയുടെ ഹൃദയം ആകും) എന്നു ചിലർ പറയുന്നു. അതല്ല സ്ത്രീഹൃദയം കല്ലാണ് എന്നും പറയുന്നുണ്ട്. തൻെറ ഹൃദയം മരംപോലെയോ കല്ലുപോലെയോ കഠിനമായതുകൊണ്ടായിരിക്കാം ഈ കഠിനദുഃഖത്തിൽപ്പതിച്ചിട്ടും ഭഗ്നമായിപ്പോകാത്തതെന്ന് ദമയന്തി വിചാരിച്ച് സങ്കടപ്പെടുന്നു.

ഈ ചിന്ത തികച്ചും സ്വാഭാവികമായിട്ടുണ്ട്. ഉത്തമസ്ത്രീകൾ കഠിന ദുഃഖത്തിന് വിധേയരായാൽ പതിവ്രതകളാണെന്നുള്ളതുകൊണ്ട് അവർ ഭർത്തൃനിന്ദനത്തിന് ഒരിക്കലും മുതിരുകയില്ലെന്നും അങ്ങേയററം അവർ ചെയ്യാറുള്ളത് ആത്മനിന്ദനം മാത്രമാണെന്നും ഉള്ള രഹസ്യം വാര്യർ ധരിച്ചിരിക്കുന്നു. ആ സവിശേഷതയാണ് ഈ വരികൾക്കു സ്വാരസ്യം നൽകിയിരിക്കുന്നത്.

15 "അന്തിയാം പൊഴുതിനംബുജവനിക്കുള്ളൊ-
രഴലെ അതിശയിച്ചോരനുഭവമെനിക്കിപ്പോൾ"

സാർത്ഥവാഹന്മാരുടെ സാഹായ്യം അവലംബിച്ച് ചേദിരാജ്യത്തിലെത്തിച്ചേർന്ന സുഖമായി അവിടെ കഴിഞ്ഞ ദമയന്തിയെ സുദേവൻ എന്ന ബ്രാഹ്മണൻ, ഭീമരാജാവിൻെറ നിർദ്ദേശപ്രകാരം അന്വേഷിച്ചു കണ്ടെത്തുകയും അവളെ പരിവാരസമേതം ഭീമരാജാവിൻെറ രാജധാനിയിലേക്കു കൂട്ടിക്കൊണ്ടുവരുകയും ചെയ്തു. പിതാവിനെക്കണ്ട് അതിസന്തുഷ്ടയായും എന്നാൽ ഭർത്തൃവിരഹവ്യാകുലയായും ദമയന്തി ഭീമരാജാവിനോടു പറയുന്നതാണ് പ്രകൃതം.

ഈ വിധത്തിലുള്ള ഒരു ദശാവിശേഷം, ഇത്രമാത്രം വിഷമകരമായിട്ടുള്ള ഒരു അവസ്ഥ എനിക്കു വന്നു ചേരു

മെന്നു് ആരും മനസ്സിൽ കരുതിയിരിക്കയില്ല. അത്ര അപ്രതീക്ഷിതമായിട്ടാണു് ഇങ്ങനെ സംഭവിച്ചതു്. ഇപ്പോൾ ഞാനാകട്ടെ സന്ധ്യാവേളയിൽ താമരപ്പൊയ്കയ്ക്കുണ്ടാകുന്ന ദുഃഖത്തെപ്പോലും അതിശയിക്കുന്ന ഖേദത്താൽ ആകുലയായിരിക്കുന്നു.

ഈ വരികളിൽ സമുചിതമായ ഒരു ഉപമാലങ്കാരം വാര്യർ പ്രയോഗിച്ചിട്ടുണ്ടു്. താമരയുടെ പ്രാണനാഥനായ സൂര്യൻ സന്ധ്യാവേളയിൽ അസ്തമിക്കുന്നു. അതോടുകൂടി താമരപ്പൊയ്കയിലുള്ള പൂക്കളെല്ലാം കൂമ്പുകയും പൊയ്ക തന്നെ ആകെ മ്ലാനഭാവം കൈക്കൊള്ളുകയും ചെയ്യുന്നു. ആ പൊയ്കയ്ക്കു് എത്ര മനോവേദനയുണ്ടാകുമോ, ആ വേദനയെ നിസ്സാരമാക്കിക്കളയുന്ന തരത്തിലുള്ള ഒരു വ്യഥയാണു് ദമയന്തിയെ ബാധിച്ചിരിക്കുന്നതെന്നു് അവൾ അഭിപ്രായപ്പെടുന്നു. അറിഞ്ഞോ അറിയാതെയോ ഭർത്തൃപ്രത്യാഗമനത്തെ സൂചിപ്പിക്കുന്ന ഒന്നാണു് ഈ ഉപമാനം. ദമയന്തി ഒരു പക്ഷെ അതു് അറിഞ്ഞിരിക്കയില്ലെങ്കിൽത്തന്നെയും വശ്യവചസ്സായ കവി ഈ ഉപമാനത്തിലൂടെ അതും സൂചിപ്പിക്കുന്നുണ്ടെന്നു വേണം കരുതാൻ. പ്രഭാതത്തിൽ സൂര്യൻ ഉദിക്കുമ്പോൾ താമരപ്പൊയ്ക പൂർവ്വാൽ ഉന്മേഷവതിയാകുമല്ലോ. ദമയന്തിക്കും കാലതാമസമെന്യേ ഭർത്തൃസമാഗമം ഉണ്ടാകുമെന്നുള്ള സൂചനയും ഇവിടെ നല്കപ്പെട്ടിരിക്കുന്നു.

നളമഹാരാജാവിന്റെ വേർപാടിൽ തീവ്രമായ മനോവ്യഥയനുഭവിക്കുന്ന ദമയന്തിയെ സൂര്യനായ പതിയുടെ അസ്തമനത്തിൽ ദുഃഖിതയായ താമരപ്പൊയ്കയോടു് ഉപമിച്ചിരിക്കയാൽ അലങ്കാരം ഉപമ.

[സംസ്കൃതശ്ലോകങ്ങൾ ആട്ടക്കഥയിൽ അർത്ഥഭംഗിയും അലങ്കാരഭംഗിയുമുള്ളവയായി അനേകമുണ്ടു്. അതിനാൽ ആ ശ്ലോകങ്ങളുടെ, പ്രത്യേകിച്ചും ശബ്ദാലങ്കാരപ്രധാനമായവയുടെ വ്യാഖ്യാനംകൂടി വിദ്യാർത്ഥികൾ പ്രത്യേകം തയ്യാറാക്കേണ്ടതാണു്. പാഠ്യപുസ്തകത്തിൽ അതു് പ്രത്യേകം നല്കിയിട്ടുള്ളതിനാൽ ഇവിടെ അവയുടെ വ്യാഖ്യാനം കൊടുത്തിട്ടില്ല.

## 1. ആട്ടക്കഥ (കഥകളി)

വിനോദപ്രധാനങ്ങളായ സുകുമാരകലകളിൽ സംഗീതം, സാഹിത്യം, ചിത്രമെഴുത്ത്, നൃത്യം, നാട്യം, മുതലായവ ഉൾപ്പെടുന്നു. ഇതിൽ സംഗീതവും സാഹിത്യവും ശ്രാവ്യകലകളും, ചിത്രമെഴുത്ത്, നൃത്യം, നാട്യം, നൃത്തം എന്നിവ ദൃശ്യകലകളും ആണ്. പ്രതിപാദ്യവസ്തുന വായിച്ചും കേട്ടും ആനന്ദം ജനിപ്പിക്കാനുതകുന്നവയാണ് ശ്രാവ്യകലകൾ. കഥാപാത്രങ്ങളുടെ അഭിനയത്തിലൂടെ കഥാഗതി അംഗവാസികളെ ധരിപ്പിക്കുന്ന കലാവിഭാഗത്തിനാണ് ദൃശ്യകല എന്നുപറയുന്നതു്. ആഹ്ലാദജനകത്വം എന്ന ധർമ്മം ഈ രണ്ടിലും സമാനമാണ്.

ദൃശ്യകലതന്നെ നാട്യം, നൃത്തം, നൃത്യം എന്ന ദൃശ്യകലയെ മൂന്നായി വിഭജിക്കാവുന്നതാണ്. സാധാരണ നോട്ടത്തിൽ ഈ മൂന്നുശബ്ദങ്ങളും സമാനാർത്ഥകങ്ങളായി തോന്നാം; എന്നാൽ ഇവയ്ക്കു വലിയ വ്യത്യാസമുണ്ട്. നാട്യത്തെ രസാഭിനയമെന്നും, നൃത്യത്തെ ഭാവാഭിനയമെന്നും നൃത്തത്തെ താളലയാശ്രയമായ ശാരീരികചേഷ്ടാവിശേഷാഭിനയം എന്നുമാണ് പറയുന്നതു്. അവശ്യം വേണ്ട പരിപുഷ്ടി ലഭിച്ച വികാരമാണ് രസം; അങ്ങനെ പരിപോഷിക്കാത്തതാണ് ഭാവം, കഥകളി നൃത്യപ്രധാനമായ കലയാണ്. അതിനാൽ അതു് ഭാവപ്രധാനമാണെന്നു വരുന്നു. നാടകം നാട്യപ്രധാനമായ കലയായി പരിഗണിക്കപ്പെടുന്നതിനാൽ അതു് രസപ്രധാനമായ കലയാണ്.

സാത്വികം, ആംഗികം, വാചികം, ആഹാര്യം എന്ന് അഭിനയം നാലുതരത്തിലുണ്ട്. സ്വേദം, സ്തംഭം, രോമാഞ്ചം മുതലായ സാത്വികഭാവങ്ങളെക്കൊണ്ടുള്ള അഭിനയത്തിനാണ് സാത്വികം എന്നു പറയുന്നതു്. തല, കയ്യ്, കണ്ണ്, നെഞ്ച്, പുരികം, മുഖത്തെ മാംസപേശികൾ എന്നിവ

കൊണ്ടു് അഭിനയിക്കുന്നതു് ആംഗികം. വാക്കുകൊണ്ടുള്ള
അഭിനയം വാചികവും വേഷഭൂഷാദികൾ കൊണ്ടുള്ളതു്
ആഹാര്യവും ആകുന്നു. ആട്ടക്കഥയിൽ വാചികാഭിനയമില്ല.
ആംഗികാഭിനയത്തിൽ ഉൾപ്പെടുന്ന ഹസ്തമുദ്രകൾക്കു് കഥ-
കളിയിൽ സർവ്വപ്രാധാന്യമുണ്ടു്. അവ കഥകളിപ്രവർത്തക-
രുടെ സ്വന്തം കണ്ടുപിടിത്തങ്ങളൊന്നുമല്ല; വേദമാണു് അവ-
യുടെ ഉല്പത്തിസ്ഥാനം.

നാട്യവിഭാഗത്തിൽ നാടകമെന്നതുപോലെ നൃത്യവിഭാ-
ഗത്തിൽ മുന്നിട്ടുനില്ക്കുന്ന കഥകളി കേരളീയർക്കു് എല്ലാവിധ-
ത്തിലും അഭിമാനിക്കാവുന്ന ഒരു പ്രാചീനസമ്പത്താണു്.
ഇന്നത്തെ പരിഷ്കൃതമായ ഒരു കലയായി ഉയർന്നിട്ടുള്ള കഥ-
കളി പലതട്ടുകളിലൂടെയുള്ള യാത്രക്കും നിരന്തരമായ പരിഷ്ക-
രണത്തിനും വിധേയമായിട്ടുണ്ടു്. ഒന്നിൽനിന്നു മറ്റൊന്നു
രൂപം പ്രാപിച്ചു എന്നു സ്ഥാപിക്കാൻ സാദ്ധ്യമല്ലെങ്കിൽ
കൂടി ചാക്യാർകൂത്തു്, കൂടിയാട്ടം, കൃഷ്ണനാട്ടം, രാമനാട്ടം
എന്നിങ്ങനെ പല പ്രസ്ഥാനങ്ങളിലൂടെയാണു് കഥകളി
വളർന്നതെന്നതിൽ പക്ഷാന്തരമില്ല. കൂത്തിൽ ശൃംഗാരവീരാദി
നവരസങ്ങളെ പ്രദർശിപ്പിക്കുന്ന ഭാവപ്രകടനങ്ങളുണ്ടു്;
പദങ്ങളുടെ അർത്ഥത്തെ അഭിവ്യഞ്ജിപ്പിക്കുന്ന അഭിനയങ്ങ-
ളുമുണ്ടു്. ഇവയെല്ലാം കഥകളി സ്വീകരിച്ചു. കൂടിയാട്ടത്തിൽ
നിന്നാണു് കഥകളി കൂടുതലും സ്വീകരിച്ചതു്. സന്ദർഭമനു-
സരിച്ചു് മുഖത്തു രസങ്ങൾ വരുത്തുക, കച്ചകെട്ടും തിരുമ്മും
വഴി മെയ്‌വഴക്കം വരുത്തുക, കണ്ണു്, പുരികം മുതലായ
അവയവങ്ങളെ ആവശ്യാനുസരണം ചലിപ്പിക്കുക, എന്നി
വയൊക്കെ കൂടിയാട്ടത്തിൽ നിന്നാണു് കഥകളി കൈക്കൊ
ണ്ടതു്. കഥ ശ്ലോകത്തിൽ ചുരുക്കുക, സംഭാഷണരൂപത്തി
ലുള്ള പദങ്ങളഭിനയിക്കുക എന്നിവ കൃഷ്ണനാട്ടത്തിൽനി
ന്നാണു് കഥകളിക്കാർ അംഗീകരിച്ചതു്. ശൃംഗാരം തുട
ങ്ങിയ രസങ്ങൾക്കു താരതമ്യേന പ്രാധാന്യം കൂടുതൽ നല്കി

യിരുന്നതും കൃഷ്ണനാട്ടമാണ്. കൃഷ്ണനാട്ടത്തിന്റെ ചങ്ങാതി എന്നുതന്നെ പറയാവുന്ന 'ഗീതഗോവിന്ദ'ത്തിലെ 'മഞ്ജുതര' എന്നുതുടങ്ങുന്ന ഗാനമാണ് കഥകളിയിലെ മേളപ്പദം. ഇങ്ങനെ കാലക്രമേണ വികസിച്ചും ചിലതെല്ലാം ത്യജിച്ചും, ചിലതെല്ലാം ഗ്രഹിച്ചും പലകലകളിൽ നിന്നുവളർന്ന് പരിപുഷ്ടമായ ഒന്നാണ് ആട്ടക്കഥ അഥവാ കഥകളി.

കഥകളിയുടെ ആഗമനത്തെക്കുറിക്കുന്ന പല ഐതിഹ്യങ്ങൾ പ്രചാരത്തിൽ വന്നിട്ടുണ്ട്. കൊല്ലവർഷം ഒൻപതാംശതകത്തിലാണ് കഥകളി ആവിർഭവിച്ചതെന്നും സാമൂതിരിയും കൊട്ടാരക്കരത്തമ്പുരാനും തമ്മിലുണ്ടായവിരോധമാണ് അതിന്റെ ഉല്പത്തിക്കു ഹേതു എന്നും വിശ്വസിക്കപ്പെടുന്നു. കോഴിക്കോട്ടെ സാമൂതിരിയുടെ വകയായിരുന്ന കൃഷ്ണനാട്ടക്കാരെ കൊട്ടാരക്കരയിലേക്ക് അയച്ചുകൊടുക്കണമെന്ന് കൊട്ടാരക്കരത്തമ്പുരാൻ അപേക്ഷിച്ചുവെന്നും അതിനു സാമൂതിരി വിസമ്മതിച്ചപ്പോൾ കൃഷ്ണനാട്ടത്തിനു പകരം കൊട്ടാരക്കരത്തമ്പുരാൻ രാമനാട്ടം ഉണ്ടാക്കി എന്നും ആണ് ഐതിഹ്യം. ഏതു് ഐതിഹ്യവും കേരളീയർക്കു പ്രിയംകരമാണല്ലോ. ആ രാമനാട്ടമാണ് ഒന്നാമത്തെ ആട്ടക്കഥ എന്നു കരുതിപ്പോരുന്നു. കൊട്ടാരക്കരത്തമ്പുരാൻ രാമനാട്ടം നിർമ്മിച്ചകാലത്ത് ഇന്നത്തെപ്പോലെ പരിഷ്കൃതമായിരുന്നില്ല അഭിനയസമ്പ്രദായം. മുഖാവരണം പാളകൊണ്ടു നിർമ്മിക്കപ്പെട്ടിരുന്നു. കുപ്പായം, കിരീടം തുടങ്ങിയവയൊന്നും ഇന്നത്തെമട്ടിലായിരുന്നില്ല. ഗാനവും അഭിനയവും നടന്മാർ തന്നെയാണ് അന്ന് നിർവ്വഹിച്ചു പോന്നതു്. കൈമുദ്ര കാണിക്കുന്നതിലും പ്രാചീന സമ്പ്രദായമാണ് കലർന്നിരുന്നതു്. ഈ പ്രാചീന സമ്പ്രദായങ്ങളെല്ലാം പില്ക്കാലത്ത് വ്യത്യാസപ്പെടുത്തി ഓരോന്നിലും പുതുമവരുത്തിയതു് വെട്ടത്തുനാട്ടുരാജാവാണ്. അദ്ദേഹത്തെ തുടർന്ന് കല്ലടിക്കോട്ട്, കപ്ലിങ്ങാട്ട് എന്ന ഇല്ലപ്പേരോടുകൂടിയ രണ്ടു നമ്പൂതിരിമാരും വേണ്ടത്ര പരിഷ്കരണങ്ങൾ കഥകളിയിൽ വരുത്തി. വേഷം, കൈമുദ്ര, പാട്ട്, കലാശം എന്നിങ്ങനെയുള്ള അംശങ്ങളിലായിരുന്നു കൂടുതലും പരിഷ്കരണങ്ങൾ നടന്നതു്.

## 2. കഥകളിയുടെ സാമാന്യസ്വരൂപം

പത്രങ്ങളും നോട്ടീസും ഒന്നും ഇല്ലാതിരുന്ന കാലത്തു് നാട്ടാരെ അറിയിക്കാൻ വേണ്ടി കഥകളിയിലെ മേളക്കാർ കളിദിവസം സന്ധ്യക്കു് കേളികൊട്ടു നടത്തുന്ന ഒരു പതിവുണ്ടായിരുന്നു. ഇന്നു് വളരെ ചുരുക്കമായിമാത്രം നാട്ടിൻപുറങ്ങളിലുത്സവം നടക്കുന്നിടത്തു് കഥകളിക്കു് ഈ കേളികൊട്ടു് സ്വീകരിച്ചുപോരുന്നുണ്ടു്. ആറുമുതൽ പത്തുവരെ രാത്രിയിൽ കഥകളി നടത്തുന്ന ഇന്നത്തെ നാഗരിക സമ്പ്രദായത്തിൽ കേളികൊട്ടിനു് സമയമില്ലല്ലോ. ഈ മേളത്തിൽ മദ്ദളം, ചെണ്ട, ചേങ്ങല, ഇലത്താളം എന്നി ഉപകരണങ്ങളുണ്ടാവും. സന്ധ്യയോടുകൂടി ഈ അറിയിപ്പുകഴിഞ്ഞാൽ പത്തുമണിക്കുമുൻപ് ആട്ടവിളക്കിൽ എണ്ണയൊഴിച്ചു് തിരിയിട്ടു് കത്തിക്കുന്ന ചടങ്ങുനടക്കും. അതോടൊപ്പം മദ്ദളക്കാരൻ ആ വാദ്യോപകരണത്തിൽ ചില താളങ്ങളും മേളങ്ങളും തകർക്കുന്നു. ഇതിനു് 'ശുദ്ധമദ്ദളം' എന്നു പറയാറുണ്ടു്. 'കേളിക്കൈ' എന്നും പേർ ഇതിനു് ചിലർ നല്കിക്കാണുന്നു. ചെണ്ടകൂടാതെയുള്ള മറ്റു ഉപകരണങ്ങൾ പ്രയോഗിച്ചു നടത്തുന്ന ഈ മേളം അവസാനിച്ചു കഴിയുമ്പോൾ മദ്ദളത്തിനുമുമ്പിൽ തിരശ്ശീല അഥവാ കർട്ടൻ പിടിക്കുന്നു. [രണ്ടു് ഭാഗ്യദോഷികൾ കർട്ടൻ പിടിച്ചുകൊണ്ടു നില്ക്കുന്ന ഗതികേടു് ഇനിയും കഥകളിയിൽനിന്നു് മാറിയിട്ടില്ല] അടുത്ത ചടങ്ങു് തോടയം ആണു്. കഥകളിസംഘത്തിലെ ചെറുതരക്കാർ ഈശ്വരപ്രാർത്ഥനാപരമായ പാട്ടിന്റെ താളത്തിനനുസരിച്ചു ചില ചോടുകൾവച്ചു് അമർന്നു കളിക്കുന്ന ഈ സമ്പ്രദായം നാടകത്തിലെ പൂർവ്വരംഗത്തെയാണനുസ്മരിപ്പിക്കുക. അക്ഷരാർത്ഥത്തിൽതന്നെ ആരംഭമെന്നുവരുന്ന ഈ തോടയം കഥകളിയുടെ പ്രാരംഭചടങ്ങായിരുന്നു. (ഇന്നു് ഇതു് മിക്കവാറും അസ്തമിച്ചിട്ടുണ്ടു്. ആ സ്ഥാനത്തു് പുറപ്പാടു് എന്ന ചടങ്ങു നിർവ്വഹിക്കുകയാണു് ചെയ്യുന്നതു്).

പാട്ടുകാർ വന്ദനശ്ലോകങ്ങൾ ചൊല്ലുന്നതു കഴിഞ്ഞാൽ പുറപ്പാടിനുള്ള ആരംഭമായി. കഥയിലെ ഒരു പ്രധാനപാത്രം (മിക്കവാറും പച്ച എന്ന വേഷമായിരിക്കും ഇതിനു പ്രത്യക്ഷപ്പെടുന്നതു്) ആലവട്ടം, മേലാപ്പ്, തുടങ്ങിയ അലങ്കാരങ്ങളും, ശംഖധ്വനിയും മററുംചേർന്ന ഒരു ചടങ്ങാണ് പുറപ്പാട്. ഇതിൽ പുരുഷവേഷവും സ്ത്രീവേഷവും പ്രത്യക്ഷപ്പെടുന്ന പതിവും ഉണ്ട്. പുറപ്പാടുകഴിഞ്ഞാൽ 'മേളപ്പദ'മായി. "മഞ്ജുതരകുഞ്ജതല കേളിസദനേ' എന്നു തുടങ്ങുന്ന ഗീതഗോവിന്ദരാഗം താളത്തിനൊപ്പിച്ചു പാട്ടുകാർ പാടുകയും പുറപ്പാടിനുവന്ന പ്രധാനവേഷം താളം ചവുട്ടി കലാശം പ്രകടിപ്പിക്കുകയും ചെയ്യുന്നതാണ് ഇതിന്റെ സ്വഭാവം. ഈ പദം പാടുമ്പോൾ തിരശ്ശീല ഇല്ല; അഭിനയിക്കുന്ന പാത്രങ്ങളുമില്ല. മേളക്കാർ മാത്രം അവരുടെ സർവ്വവിധമായ കഴിവും പ്രകടിപ്പിക്കുന്നു. പ്രധാനകഥയുമായി ഇതിനു പറയത്തക്കബന്ധമൊന്നും ഇല്ല. എങ്കിലും മേളക്കൊഴുപ്പിനുവേണ്ടി ഇതു് പലപ്പോഴും കഥകളിയുടെ ഒരു ഭാഗമായി അംഗീകരിച്ചുപോരുന്നു. ദേവന്മാരുടെയും അവതാരപുരുഷന്മാരുടെയും വേഷംകെട്ടി മനുഷ്യർ വല്ലതുമൊക്കെ കാട്ടിക്കൂട്ടുന്നതിൽ വന്നുപിണഞ്ഞേക്കാവുന്ന ദോഷങ്ങൾക്കു പ്രായശ്ചിത്ത പരിഹാരമെന്നവണ്ണം 'ഗീതഗോവിന്ദ'ത്തിലെ ഒരു പാട്ട് പുറപ്പാടിനുശേഷം കഥാരംഭത്തോടുകൂടി പാടിയാൽ മതിയെന്നു തീരുമാനിച്ചു." എന്നാണ് 'മഞ്ജുതര' അഥവാ 'മേളപ്പദം' എന്ന ചടങ്ങിനെപ്പററി ശ്രീ. കെ. സി. കേശവപിള്ള അഭിപ്രായപ്പെട്ടിരിക്കുന്നതു്.

മേളപ്പദം കഴിഞ്ഞാൽ കഥ ആരംഭിക്കുകയായി. മിക്ക കഥകളിലും നായികാനായകന്മാർ പ്രത്യക്ഷപ്പെടുന്നതായിരിക്കും ആദ്യം. കാമോദ്ദീപകമായ അന്തരീക്ഷത്തെയും പരിസരങ്ങളെയും സംഭവങ്ങളെയും ചൂണ്ടിക്കാട്ടിക്കൊണ്ട് 'ശൃംഗാരപദം' ആടുകയാണ് അവരുടെ പതിവ്. ഇതിനു

വ്യത്യസ്തമായി കഥകളിയുണ്ട്. അതാണ് നളചരിതം. വേഷങ്ങൾ തന്നെ പലതരത്തിലായിരിക്കും. മിനുക്ക്, പച്ച, കത്തി, കരി, താടി, എന്നിവയും താടിയിൽത്തന്നെ ചുവന്ന താടിയും വെള്ളത്താടിയും, കത്തിയിൽത്തന്നെ കുറുംകത്തിയും നെടുംകത്തിയും എല്ലാം ഉണ്ട്. പാട്ടുകാർ പാടിക്കൊണ്ടിരിക്കെ നടന്മാർ അതിന്റെ ആശയം കൈമുദ്രകളിലൂടെയും ആംഗികചലനങ്ങളിലൂടെയും അഭിനയിക്കുന്നു. ഒരു ചരണം ആടിക്കഴിഞ്ഞാൽ വേഷത്തിനനുസരിച്ച ഒരു കലാശം കൊട്ടുകയും, ആ സമയത്ത് പ്രത്യേകം ചിട്ടപ്പെടുത്തിയ നൃത്തസമ്പ്രദായം നടൻ പ്രകടിപ്പിക്കുകയും ചെയ്യും. കഥകളിയുടെ അവസാനം ഭരതവാക്യംപോലെ ഒരു മംഗളശ്ലോകം ഉണ്ടായിരിക്കും. മിക്കവാറും പ്രഭാതത്തോടുകൂടിയേ ഒരു മുഴുവൻ കഥയും ആടിത്തീർക്കാൻ സാധിക്കൂ. ഇതാണ് കഥകളിയുടെ സാമാന്യരൂപം.

## 3. നളചരിതം–കഥാസംഗ്രഹം

നിഷധരാജാവായ വീരസേനന് നളൻ എന്നൊരു പുത്രനുണ്ടായിരുന്നു. വീര്യത്തിലും രൂപസൗകുമാര്യത്തിലും ഒന്നാമനായി നളൻ വളർന്നുവന്നു. വിദർഭരാജാവായ ഭീമന് ദമയന്തി എന്നൊരു പുത്രിയും ദാന്തൻ, ദമൻ, ദമനൻ എന്നു മൂന്നുപുത്രന്മാരും ജനിച്ചു. ദമയന്തി രൂപലാവണ്യംകൊണ്ട് ലോകപ്രസിദ്ധി നേടിക്കഴിഞ്ഞിരുന്നു. അന്യോന്യം ഗുണങ്ങൾ പറഞ്ഞുകേട്ട് ദമയന്തിക്കും നളനും ബാല്യത്തിൽത്തന്നെ പരോക്ഷാനുരാഗം സംജാതമായി. അഭിലാഷവിപ്രലംഭം അനുഭവിക്കുന്ന നളൻ അതിൽ അസഹ്യതപൂണ്ട് ഒരു ദിവസം ഉദ്യാനത്തിൽ ഏകാകിയായിരിക്കെ, ക്രീഡാതടാകത്തിൽ വിഹരിച്ച സ്വർണ്ണഹംസങ്ങളെ കണ്ട് കൗതുകംതോന്നുകയാൽ അതിൽ ഒന്നിനെ ഉറങ്ങുന്ന നേരംനോക്കി കൈക്കലാക്കുകയുണ്ടായി. അരയന്നം ഉണർന്ന് പ്രാണവേദന

യോടെ പരിദേവനം ചെയ്കയാൽ ദയാലുവായ നളൻ അതിനെ വിട്ടുകയും ചെയ്തു. രാജാവിന്റെ കാരുണ്യത്താൽ സന്തുഷ്ടനായ ഹംസം അദ്ദേഹത്തിനൊരു പ്രത്യുപകാരമെന്നമട്ടിൽ ദമയന്തിയെ കണ്ട് അദ്ദേഹത്തിന്റെ അഭിലാഷങ്ങളറിയിക്കാമെന്നേല്ക്കുകയും തൽക്ഷണംതന്നെ പറന്നു പോയി ദമയന്തിയെക്കണ്ടു വിവരമറിയിച്ച് മടങ്ങിവന്നു നളനോട് കാര്യങ്ങളെല്ലാം പറയുകയും ചെയ്തു.

ഭീമരാജാവ് ദമയന്തിയുടെ കന്യകാരംഭം കണ്ട് താമസിയാതെതന്നെ സ്വയംവരത്തിനുള്ള ഏർപ്പാടുകൾ ചെയ്തു. ദൂതന്മാരെ അയച്ച് എല്ലാരാജാക്കന്മാരെയും ക്ഷണിച്ചു. ലോകസഞ്ചാരിയായ നാരദമഹർഷിയും സന്തതസഹചാരിയായ പർവ്വതമുനിയും സ്വർഗ്ഗത്തുചെന്നപ്പോൾ അവരിൽനിന്ന് ദമയന്തീസ്വയംവരവാർത്ത ശ്രവിച്ച ദേവേന്ദ്രൻ, അഗ്നി, യമൻ, വരുണൻ, എന്നിവരോടൊത്ത് വരപ്രാർത്ഥിയായി സ്വയംവരത്തിന് യാത്രതിരിച്ചു. അവർ വഴിയിൽ നളനെ കണ്ടുമുട്ടി. ദമയന്തീകാമുകനായ ആ രാജാവിനെത്തന്നെ അവർ ദൂതനായി കന്യകയുടെ അടുക്കൽ അയച്ചു. തന്റെ വരനായ നളൻ അന്യന്റെ ദൂതനായി വന്നതിനാൽ ദമയന്തി വ്യസനിക്കുകയും നളൻ എല്ലാത്തിനും സമാധാനം പറയുകയും ചെയ്തു. ഒടുവിൽ ദമയന്തി, "എന്നാൽ ഇന്ദ്രാദികളും സ്വയംവരസമയം വരട്ടെ. അവരുടെ മുമ്പിൽ വച്ചുതന്നെ ഞാൻ അങ്ങയെ വരിച്ചുകൊള്ളാം" എന്ന ഒരു മറുപടി പറഞ്ഞു. ഈ കാര്യങ്ങളെല്ലാം നളൻ മടങ്ങിച്ചെന്ന് ദേവേന്ദ്രാദികളോടു പറഞ്ഞു. ദേവേന്ദ്രാദികൾ നളന് തിരസ്കരണി എന്ന ഒരു ദിവ്യവിദ്യ നേരത്തെതന്നെ അനുഗ്രഹമായി കൊടുത്തിരുന്നു.

ദമയന്തീസ്വയംവരം സമാഗതമായി. പല രാജ്യങ്ങളിൽനിന്നും വരപ്രാർത്ഥികളായിവന്ന രാജാക്കന്മാരെക്കൊണ്ട്

അലങ്കരിക്കപ്പെട്ട സ്വയംവരമണ്ഡപത്തിൽ ദമയന്തി പ്രവേശിച്ചു. തോഴി ഓരോരുത്തരെയായി പരിചയപ്പെടുത്തിക്കൊടുത്തു. അവരെയെല്ലാം കടന്ന് നളസമീപത്തിൽ എത്തിയപ്പോൾ അവിടെ നളന്റെ ആകൃതിയിൽ അഞ്ചുപേർ ഇരിക്കുന്നതുകണ്ട് കുഴങ്ങിപ്പോയ ദമയന്തി ദേവന്മാരെയും ദേവതകളെയും മനസ്സിൽ പ്രാർത്ഥിച്ചുകൊണ്ട് എന്തു ചെയ്യേണ്ടു എന്നറിയാതെ നിന്നുപോയി. താൻ ഹൃദയംകൊണ്ടു വരിച്ചുപോയ വരനെ തനിക്കു കാട്ടിത്തരണമെന്നുള്ള പ്രാർത്ഥിച്ചതനുസരിച്ച് ദമയന്തിക്ക് ദേവന്മാർ ഓരോരുത്തരുടെയും ദേഹചിഹ്നങ്ങൾ കാട്ടിക്കൊടുത്തു. അപ്രകാരം നളനെ തിരിച്ചറിഞ്ഞ് ദമയന്തി മാലയിട്ടുവരിക്കുകയും ചെയ്തു. ദേവന്മാർ പ്രസാദിച്ച് ഓരോരുത്തരും നളന് ഈരണ്ടു വരംവീതംകൊടുത്ത് അനുഗ്രഹിച്ചു മടങ്ങി. രാജാക്കന്മാർ ഇതെല്ലാം കണ്ടു വിസ്മയിച്ച് കലഹിക്കാതെ പിരിഞ്ഞു. നളൻ വിവാഹം കഴിഞ്ഞു സ്വരാജ്യത്തുചെന്ന് ദമയന്തിയോടൊത്ത് രമിച്ചു സുഖിച്ചു. ഇന്ദ്രസേനൻ എന്നൊരു പുത്രനും ഇന്ദ്രസേന എന്നൊരു പുത്രിയും അവർക്കു ലഭിച്ചു. [ഇത്രയും കഥ ഉണ്ണായിവാര്യർ ഒന്നാംദിവസത്തെ ആട്ടക്കഥയിലൊതുക്കിയിട്ടുണ്ട്.]

ഇന്ദ്രാദികൾ സ്വയംവരംകഴിഞ്ഞ് സ്വർഗ്ഗത്തേക്കു മടങ്ങുമ്പോൾ വഴിക്കുവെച്ച് കലിദ്വാപരന്മാരെ കാണുകയുണ്ടായി. കലിയുടെ യാത്രോദ്ദേശ്യം ദമയന്തി പരിഗ്രഹമാണെന്നറിഞ്ഞ ദേവന്മാർ ദമയന്തിയുടെ വിവാഹംകഴിഞ്ഞ കഥ കലിയെ അറിയിച്ചു. ധാർമ്മികനായ നളനെ ദ്രോഹിച്ചാൽ ആപത്ത് ഉണ്ടാകും എന്നരുളിച്ചെയ്ത് അവർ മറഞ്ഞു. കലി കോപിഷ്ഠനായി ദ്വാപരനോടാലോചിച്ച് നളനെ ദമയന്തിയിൽനിന്നു വേർപെടുത്താമെന്നു സത്യവും ചെയ്ത് നിഷധരാജ്യത്തിലേക്കു പുറപ്പെട്ടു. പന്ത്രണ്ടുവർഷം അവിടെ

കാത്തിരുന്നശേഷം ഒടുവിൽ നളൻ ഒരിക്കൽ ഓർമ്മക്കുറവുമൂലം പാദപ്രക്ഷാളനം ചെയ്യാതെ സന്ധ്യാവന്ദനംചെയ്ത അവസരംനോക്കി കലി അവനെ ആവേശിച്ചു. അനന്തരം നളന്റെ അനുജനായ പുഷ്കരൻ കലിയുടെ പ്രേരണനിമിത്തം ചൂതുകളിക്കായി നളനെ ആഹ്വാനം ചെയ്തു. ചൂതുകളിയിൽ കാളയുടെ വേഷംധരിച്ച കലിയായിരുന്നു പുഷ്കരന് പണയവസ്തു. ചൂതായിത്തീർന്നത് ദ്വാപരനും. നളൻ നാട്ടുനഗരവുമെല്ലാം പണയംവെച്ചു ചൂതുകളിനടത്തി; അഞ്ചാറുമാസക്കാലത്തേക്ക് നളന് അതുതന്നെയായിരുന്നു; ബന്ധുജനങ്ങളുടെയും മന്ത്രിമാരുടെയും ഗുണദോഷ ചിന്തകളിലൊന്നും നളന്റെ മനസ്സുമാറിയില്ല. തോററ് എല്ലാം പണയത്തിലായപ്പോൾ നളൻ ഒററവസ്ത്രംമാത്രമുള്ളയാളായി കലാശിച്ചു.

ഇക്കാലത്ത് നളന്റെ പരാജയം മനസ്സിലാക്കിയ ദമയന്തി മുൻകരുതലെന്നവണ്ണം പുത്രനെയും പുത്രിയെയും വാർഷ്ണേയൻ എന്ന നളസാരഥിയെ ഏല്പിച്ച് കുണ്ഡിനപുരത്തിലേക്കയച്ചു. വാർഷ്ണേയൻ അവിടെകൊണ്ടുചെന്നുവിട്ടിട്ട്, വ്യസനിച്ചു നടന്ന് ഒടുവിൽ അയോദ്ധ്യാധിപതിയായ ഋതുപർണ്ണരാജാവിന്റെ സൂതനായി കഴിഞ്ഞുകൂടി.

തോൽവിമൂലം രാജ്യവും, സമ്പത്തും, ആഡംബരങ്ങളും വസ്ത്രങ്ങളും എല്ലാം നഷ്ടപ്പെട്ട നളൻ ദമയന്തിയോടൊത്ത് രാജ്യഭ്രഷ്ടനായി. മൂന്നുദിവസം അവർ രാജ്യത്തിനു വെളിയിൽ താമസിച്ചപ്പോൾ നളന് യാതൊരു സഹായവും ആരും ചെയ്തുപോകരുതെന്ന് പുഷ്കരൻ പ്രസിദ്ധപ്പെടുത്തിയ വിളംബരം കാരണത്താൽ നളനെ ആരും ഗൗനിക്കാതായി. വിശന്നുതളർന്ന നളൻ ചില പൊൻപക്ഷികൾ പറന്നടുത്തുവരുന്നതുകണ്ട് അവയെ പിടിക്കാനായി ഉടുത്തവസ്ത്രം അഴിച്ച് വലപോലെ വീശിഎറിഞ്ഞു. പക്ഷികൾ വസ്ത്രവും

കൊത്തിക്കൊണ്ടു പറന്നുപോയി. കലിദ്വാപരന്മാരായിരുന്നു പക്ഷികൾ. നഗ്നനായിട്ട നളൻ പിന്നീട് കാട്ടിലേക്ക് പുറപ്പെട്ടു. ഒരു രാത്രിയിൽ നളനും ദമയന്തിയും കാട്ടിലൊരു മണ്ഡപത്തിലെത്തി വിശ്രമിക്കുന്നു. ദമയന്തി ഉറങ്ങിക്കിടക്കുമ്പോൾ വസ്ത്രത്തിന്റെ പകുതിഭാഗം അറിയാതെ മുറിച്ചെടുത്ത് ഉടുത്തുകൊണ്ട് നളൻ അവളെ ഉപേക്ഷിച്ച് ഇരുട്ടിൽ മറയുന്നു. അച്ഛന്റെ രാജ്യത്തിലേക്കുപോകാൻ ദമയന്തിയെ ഉപദേശിച്ചുനോക്കിയിട്ടും ഫലമില്ലെന്നുകണ്ടാണ് നളൻ ഇങ്ങനെ ചെയ്തത്.

നളനെ കാണാതെ വിഷാദഗ്രസ്തയായിത്തീർന്ന ഉണർന്നെഴുന്നേററ ദമയന്തി, ഭർത്താവിൽ ആവേശിച്ച ഭൂതത്തെ ശപിച്ചും തന്റെ ദുർവ്വിധിയെയോർത്ത് വിലപിച്ചും കാട്ടിൽ നടന്ന ദമയന്തി ഒരു പെരുമ്പാമ്പിന്റെ പിടിയിൽ അകപ്പെടുന്നു. നളനെത്തന്നെ വിളിച്ചുകരയുന്ന ദമയന്തിയുടെ വിലാപംകേട്ട് അവിടെ എത്തിയ ഒരു വനചരൻ പാമ്പിനെകൊന്ന് അവളെരക്ഷിക്കുന്നു. അവൻ അവളിൽ ബലാല്ക്കാരമായി അധർമ്മം പ്രവർത്തിക്കാൻ ആരംഭിച്ചപ്പോൾ അവനെ അവൾ ശപിക്കുന്നു. ശാപമേററ കാട്ടാളൻ മരിച്ചുവീഴുന്നു. പിന്നീടും അലഞ്ഞുനടന്നപ്പോൾ ഒരാശ്രമം കണ്ട് ദമയന്തി അവിടെ ചെന്നു. മഹർഷിമാർ അവളോട് വിവരമെല്ലാം ചോദിച്ചറിഞ്ഞ് 'താമസിയാതെ നിനക്ക നളയോഗം ഉണ്ടാകും' എന്നനുഗ്രഹിച്ച് അവളെ ആശ്വസിപ്പിച്ചു. അവിടെനിന്നുപോകുമ്പോൾ നദികടക്കുന്ന ഒരു കച്ചവടസംഘത്തെ അവൾ കാണുകയുണ്ടായി. സാർത്ഥവാഹന്മാരുടെ നേതാവ് അവളെയുംകൂട്ടി ചേദിരാജ്യത്തിലെത്തിച്ചു. ആ രാജ്യത്തെ രാജാവായ സുബാഹുവിന്റെ മാതാവ് അനാഥയായി സഞ്ചരിച്ച ആ സ്ത്രീയെകണ്ട് അവളെ ആളയച്ചു വരുത്തി. സൈരന്ധ്രിയുടെ നിലയിൽ സ്വപുത്രിയായ സുനന്ദയുടെ സഖിയാക്കി അവളെ താമസിപ്പിച്ചു. രാജമാതാവി

നോട് അവൾ സാമാന്യമായ രീതിയിൽ അല്ലാതെ താൻ ഭീമപുത്രി എന്നും നളമഹിഷി എന്നും ഉറപ്പിച്ചു പറയുകയുണ്ടായില്ല.

നളന്റെ രാജ്യഭ്രംശംകേട്ട് ഭീമരാജാവ് ഭൈമീനളന്മാരെ തിരയാനായി അയച്ച ബ്രാഹ്മണരിൽ സുദേവനെന്നൊരുവൻ ചേദിപുരിയിൽ ഭൈമിയെ കണ്ടെത്തി. പിന്നീട് ചൈദരാജ്ഞി തന്റെ സ്വസൃപുത്രിയായ ഭൈമിയാണെന്നറിഞ്ഞു അനുശോചിച്ചു രാജമാതാവിന്റെ അനുമതിയോടുകൂടി ദമയന്തി ഡോലയേറി കുണ്ഡിനത്തിൽ പിതൃസമീപത്തിൽ ചെന്നുതാമസിച്ചു. അവിടെനിന്ന് സകലദിക്കുകളിലും നളനെ അന്വേഷിക്കാൻ ബ്രാഹ്മണരെ നിയോഗിച്ചു. [ഇത്രയും രണ്ടാംദിവസത്തെ കഥാഭാഗത്തിനടിസ്ഥാനമാണ്]

പുരാണകഥയാണ് മേൽക്കൊടുത്തത്. വാര്യർ ആട്ടക്കഥാരചനയ്ക്കുവേണ്ടി വളരെയൊന്നും പരിവർത്തനങ്ങൾ വരുത്തിയിട്ടില്ല. പ്രധാനഭാഗങ്ങളിലെല്ലാം കവി പുരാണത്തെ ബദ്ധനിഷ്ഠയോടെ അനുസരിക്കുന്നുണ്ടെന്നതു പ്രത്യേകം പ്രസ്താവ്യമാണ്. ഭാരതം വനപർവ്വത്തിൽ ദ്യൂതത്തിൽതോറ്റു കാട്ടിൽ താമസിക്കുന്ന പാണ്ഡവന്മാരെ പല മഹർഷിമാരും വന്ന് പല ഉപകഥകളും പറഞ്ഞുകേൾപ്പിച്ച് ആശ്വസിപ്പിക്കുന്ന കൂട്ടത്തിൽ ബൃഹദശ്വൻ എന്ന മുനി പറയുന്നതാകുന്നു. നളോപാഖ്യാനം വനപർവ്വത്തിൽ 52 മുതൽ 79വരെയുള്ള 28 അദ്ധ്യായങ്ങളെ ക്രോഡീകരിക്കുന്ന ഒരു പർവ്വമാണ്.

സ്വയംവരംകഴിഞ്ഞു മടങ്ങിപ്പോകുന്ന അവസരത്തിൽ ദേവന്മാർ കലിയെ ഒറ്റക്കാണുന്നതായിട്ടാണ് ആട്ടക്കഥയിൽ പറഞ്ഞിട്ടുള്ളത്. ദ്വാപരനോടൊന്നിച്ചു കാണുന്നവെ

ന്നാണു് മൂലകഥയിൽ പറയുന്നതു്. കലി ഇന്ദ്രാദികളോടു് കുശലപ്രശ്നം ചെയ്യുന്നതു് ദമയന്തീസ്വയംവരം കഴിഞ്ഞതായി അറിഞ്ഞുകൊണ്ടു തന്നെയായിരിക്കണം. "എന്തുനിന്നെഴുന്നള്ളി സുരാധിപാ"? എന്നു കലി ഇന്ദ്രാദികളോടു ചോദിക്കുന്നതു് ദമയന്തീസ്വയംവരകഥ അറിഞ്ഞുകൊണ്ടു തന്നെയായിരിക്കണം. അതിനു് ഉപോദ്ബലകമാണു് "ഭവദുപകൃതേ രഹം പ്രതികരിഷ്യാമി" എന്ന പാഠഭാഗം. അതൊരു വ്യതിയാനമല്ല എന്നു വരുത്തണമെങ്കിൽ 'ഭവദുപകൃതേഽഹം പ്രതികരിഷ്യാമി' എന്ന പാഠം സ്വീകരിക്കുകയും പ്രതികരിഷ്യാമി എന്നതിനു് പ്രത്യുപകാരം ചെയ്യാമെന്നർത്ഥം നൽകുകയും വേണം.

നളന്റെ ശരീരത്തിൽ പ്രവേശിക്കാൻ കലി പന്ത്രണ്ടു വർഷം 'തക്കംനോക്കിയിരുന്നതിനുശേഷം ഒടുവിൽ ഒരു സന്ധ്യക്കു് നളൻ പാദപ്രക്ഷാളനം ചെയ്യാതിരുന്ന തക്കം നോക്കിയാണു് കലി അദ്ദേഹത്തിൽ ആവേശിച്ചതെന്ന മൂലകഥാഭാഗം വാര്യർ ഉപേക്ഷിച്ചു. അതുപോലെ സാർത്ഥസംഘത്തോടൊന്നിച്ചു പുറപ്പെട്ട ദമയന്തി ഏറെനാൾ യാത്രാക്ലേശം സഹിച്ചതിനുശേഷമാണു് ചേദിപുരിയിലെത്തിയതു് എന്ന കഥാഭാഗത്തിലും വാര്യർ സങ്കോചിതമായി അല്പം വ്യതിയാനം വരുത്തുകയുണ്ടായി.

## 4. ഉണ്ണായിവാര്യർ

കേരളത്തിൽ ആട്ടക്കഥയോടൊത്തു് കഥകളി പ്രേമികൾ സർവ്വദാ അനുസ്മരിക്കുന്ന ഒരു നാമധേയമാണു് 'ഉണ്ണായിവാര്യർ' എന്നതു്. ഇദ്ദേഹത്തെക്കുറിച്ചു് പ്രാചീനമെന്നു പറയാവുന്ന ഭാഷാചരിത്രത്തിലാണു് ആദ്യമായി ഒരു പ്രസ്താവം കാണുന്നതു്. അതിനെത്തുടർന്നു് ഗവേഷണപരമായി പല പ്രവർത്തനങ്ങളും നടത്തിയിട്ടുള്ള പലരും പില്ക്കാ

ലത്തു് വാരൃരുടെ നാമധേയം, ജനനകാലം, ഇതരകൃതികൾ എന്നിവയെക്കുറിച്ചു് പല പുതിയ അഭിപ്രായങ്ങളും അവതരിപ്പിച്ചിട്ടുണ്ടു്. ഭാഷാചരിത്രകർത്താവായ പി. ഗോവിന്ദപ്പിള്ള പറയുന്നതു് നോക്കാം. "ഉണ്ണായിവാരൃർ ഉദ്ദേശം കൊല്ലം 915-ാമാണ്ടിടയ്ക്കു് കൊച്ചിസംസ്ഥാനത്തു് മുകുന്ദപുരംകോവിലകത്തുംവാതുക്കൽ ഇരിങ്ങാലക്കുട അംശത്തിൽ ഇരിങ്ങാലക്കുട ക്ഷേത്രത്തിന്നുസമീപമുള്ള വാരൃത്തു ജനിച്ചു. ബാല്യകാലതാമസവും വിദ്യാഭ്യാസവും അവിടെത്തന്നെയായിരുന്നു നടന്നതു്. ഏകദേശം പ്രാപ്തിയായ സമയം തൃശ്ശിവപേരൂർപോയി താമസിച്ചു് വിദ്യ അഭ്യസിച്ചു. 25 വയസ്സു പ്രായമായപ്പോൾ സംസ്കൃതത്തിൽ വൈയാകരണകാവ്യനാടകാദികളിൽ നല്ല പണ്ഡിതനായിത്തീർന്നു. അവിടെനിന്നും 940-ാമാണ്ടിടയ്ക്കു് തിരുവനന്തപുരത്തുവന്നു് മഹാരാജാവിനെ കണ്ടു താമസിച്ചിരുന്നു. ആ സമയം കുഞ്ചൻനമ്പ്യാരും തിരുവനന്തപുരത്തുണ്ടായിരുന്നു."

കേരളപാണിനിയും ഈ അഭിപ്രായത്തിന്റെ സാധുത്വത്തെ ചോദ്യം ചെയ്യാതെ സ്വീകരിക്കുകയും ഭാഷാ ചരിത്രകാരൻ നല്കിയിട്ടുള്ളതു് കാലികമായ അടിസ്ഥാനത്തിൽ അംഗീകരിക്കുകയും ചെയ്തു. എന്നാൽ പില്ക്കാലത്തു് പലരും പല അനുമാനങ്ങളും യുക്തികളും ഈ കാര്യത്തിൽ അവതരിപ്പിക്കുകയാൽ ഇതൊരു തർക്കവിഷയമായി. ഇനിയും ഒരു അവസാനതീരുമാനം ഇതിൽ ഉണ്ടായിട്ടില്ല എന്നുവേണം പറയാൻ.

'ഗിരിജാകല്യാണം' ഗീതപ്രബന്ധത്തിന്റെ അവതാരികയിൽ പ്രസിദ്ധ നിരൂപകനായ കെ. വി. എം. എഴുതിയിരിക്കുന്ന അഭിപ്രായം ഇങ്ങനെ സംഗ്രഹിക്കാം.

വാരൃർ ജനിച്ചതു് തൃശ്ശൂരിനടുത്തുള്ള കുട്ടനല്ലൂർ ദേവീക്ഷേത്രത്തിന്റെ കിഴക്കുവശത്തു സ്ഥിതിചെയ്തിരുന്ന പടിഞ്ഞാ

റെപ്പോട്ട വാര്യത്താണ്. ഇദ്ദേഹത്തിന് ഉണ്ണൂലി എന്ന ഒരു മകളുണ്ടായിരുന്നു. ഇമ്പാള എന്ന ഓമനപ്പേരാണ് അവൾക്ക കൊടുത്തിരുന്നതു്. ആ സ്ത്രീ 1026-ൽ അന്തരിച്ച കൊച്ചി തമ്പുരാന്റെ നേത്യാരമ്മയുടെ സഖിയായിരുന്നു. അവർ വന്ധ്യയായിരുന്നുവെന്നും അവരെ വിവാഹം കഴിച്ചതു് ഇരിങ്ങാലക്കുട അകത്തൂട്ടുവാരിയത്തെ ഒരു വാര്യരായിരുന്നുവെന്നും ഗ്രാമവൃദ്ധന്മാർ പറഞ്ഞുകേട്ടിട്ടുണ്ട്. അങ്ങനെമാത്രമാണ് ഉണ്ണായിവാര്യർക്ക് ഇരിങ്ങാലക്കുടയുമായി ബന്ധമുണ്ടായതു്.

മഹാകവി ഉള്ളൂർ ഈ അഭിപ്രായത്തെ ഖണ്ഡിച്ചുകൊണ്ട് പുറപ്പെടുവിച്ചിട്ടുള്ള യുക്തികൾ മനസ്സിലാക്കിയിരിക്കേണ്ടതാണ്. "ഇരിങ്ങാലക്കുടയിൽ മാലകെട്ടു പ്രവൃത്തിയുള്ള വാരിയന്മാരുടെ കുടുംബം ഒന്നേയുള്ളു. അവർ തെക്കേവാരിയം സർക്കാരിലേക്ക് എടുത്തകാലംവരെ രണ്ടു വാരിയങ്ങളിലായി താമസിച്ചുവന്നിരുന്നു എന്നാണ് ഊഹിക്കേണ്ടിയിരിക്കുന്നതു്. അകത്തൂട്ടുവാരിയത്തെ ഈശാനവാരിയരാണ് ഇക്കാര്യത്തിൽ എന്റെ ഉപദേഷ്ടാവ്. തൃശ്ശൂരിലെന്നപോലെ ഗ്രാമവൃദ്ധന്മാരെക്കാൾ അകത്തൂട്ടുവാരിയർക്ക് ഈ വിഷയത്തെപ്പറ്റിക്കൂടി സൂക്ഷ്മമായ ജ്ഞാനം നേടുന്നതിന് മാർഗ്ഗമുണ്ട് എന്നുള്ളതു നിസ്തർക്കമാണ്. ആകയാൽ ഈശാനവാരിയരിൽനിന്നു കിട്ടിയിട്ടുള്ള അറിവിനെയാണ് താരതമ്യേന വിശ്വസനീയമായി ഞാൻ കരുതുന്നതു്. മഹാകവികളുടെ ജന്മഭൂമി അവരവരുടേതാണെന്നു വരുത്തുവാൻ ആർക്കും അഭിനിവേശം ജനിക്കുന്നതു് അസ്വാഭാവികമല്ലാത്തതിനാൽ വാര്യർ വളരെനാൾ താമസിച്ചു് ഗിരിജാകല്യാണവും മറ്റും രചിച്ച തൃശ്ശൂരിലും അതിനടുത്തുള്ള കുട്ടനല്ലൂർ വാര്യത്തും മറ്റൊരു തരത്തിലുള്ള ഐതിഹ്യം ഉദ്ഭിന്നമായി എന്നേ സങ്കല്പിക്കേണ്ടതുള്ളു.

സാഹിത്യചരിത്രകർത്താവായ ആർ. നാരായണപ്പണിക്കർ ഭാഷാചരിത്രകർത്താവായ ശ്രീ. പി. ഗോവിന്ദപ്പിള്ളയുടെ അഭിപ്രായത്തോടു യോജിക്കുന്നു. എന്നാൽ ഇടക്കാലത്തു് മറെറാരു അഭിപ്രായഗതി സാഹിത്യകാരന്മാരിലൊരു വിഭാഗംപേർ പുറപ്പെടുവിച്ചിരുന്നു. 'രാമപഞ്ചശതി' എന്നൊരു കൃതികൂടി ഉണ്ണായിവാര്യരുടേതാണെന്നും അതിൽ കലിദിനസൂചനയായി 'പരിണമേൽ പ്രസത്യൈ'' എന്നൊരു ഭാഗമുണ്ടെന്നും അതനുസരിച്ചു് 798 ലാണു് അതിന്റെ കാലമെന്നും ഉള്ള അഭിപ്രായങ്ങൾക്കു് പില്ക്കാലത്തു് അംഗീകാരം ലഭിക്കാതെപോയി. ഉള്ളൂർതന്നെയാണു് രാമപഞ്ചശതിയിലെ ഒരു പദ്യത്തെ ആസ്പദമാക്കി ഉണ്ണായിയുടെ പേർ രാമൻ എന്നായിരുന്നു എന്നു് സ്ഥാപിക്കാൻ ശ്രമിച്ചിട്ടുള്ളതു്. ആർ. നാരായണപ്പണിക്കർ ഉള്ളൂരിന്റെ പ്രസ്തുതാഭിപ്രായത്തെ എതിർക്കുകയും ചെയ്തിട്ടുണ്ടു്. ഉണ്ണായിവാരിയരുടെ വകയായി പാണ്ടിയിൽ കളക്കാട്ടുമണ്ഡപത്തുംവാതുക്കൽ കുറച്ചു നിലമുണ്ടായിരുന്നതിന്റെ കരം 915-ൽ നിരുവാക്കിയ ഒരു രേഖയുണ്ടെന്നു് ഉള്ളൂർ പറയുന്നുണ്ടു്. ആ ഉണ്ണായിവാരിയർ മലയാളക്കരയിലെ ഉണ്ണായിവാര്യർതന്നെയാണോ എന്നും സംശയിക്കേണ്ടതുണ്ടു്.

927-ാമാണ്ടു് മിഥുനമാസത്തിൽ തിരുവനന്തപുരം ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിൽ നടന്ന ഉത്സവത്തിനു് കഥകളി നടത്തിയതിൽ പലകഥകളുടേയും കൂട്ടത്തിൽ നളചരിതവും കളിപ്പിച്ചതായി ഒരു ഗ്രന്ഥവരിയിൽ കാണുന്നുണ്ടു്. 915-ലും 919 ലും നടന്ന ആട്ടക്കഥകളുടെ കൂട്ടത്തിൽ നളചരിതത്തിന്റെ പേർ കാണുന്നുമില്ല. അതുകൊണ്ടു് 919-നു ശേഷവും 927നു് ഇടക്കും നളചരിതം നിർമ്മിക്കപ്പെട്ടു എന്ന ഒരു ഊഹവും ശരിയായിരിക്കയില്ല. അന്നു പ്രചാരത്തിലുള്ള കഥകളെല്ലാം പത്തുദിവസംകൊണ്ടു് ആടിത്തീർക്കാൻ പറ്റുകയില്ലല്ലോ. ഏതായാലും 927-ൽ അതു കളിപ്പിച്ച സ്ഥിതിക്കു്

അതിന്റെ കർത്താവിന്റെ ജനനം ഭാഷാചരിത്രകർത്താവു് പറയുന്ന 915-ാമാണ്ടു് ആകാൻ സാദ്ധ്യമേയല്ല. നളചരിതത്തെപോലെ അത്യന്തം പ്രൗഢമായ ഒരു കൃതി നിർമ്മിക്കണമെങ്കിൽ കവി പ്രൗഢവയസ്കനെങ്കിലും ആയിരിക്കണം. ആ സ്ഥിതിക്കു് കൊല്ലവർഷം 9-ാം ശതകത്തിന്റെ ഉത്തരാർദ്ധത്തിലാവണം അദ്ദേഹത്തിന്റെ ജനനം, 919 മുതൽക്കെങ്കിലും മാർത്താണ്ഡവർമ്മ മഹാരാജാവിന്റെ ആശ്രിതനെന്ന നിലയിൽ തിരുവനന്തപുരത്തു പൊയ്ക്കൊണ്ടിരുന്ന കുഞ്ചൻ നമ്പ്യാരും ഉണ്ണായിവാര്യരും തിരുവനന്തപുരത്തുവച്ചു കണ്ടുമുട്ടിയിരിക്കണം. 933-ൽ നാടുനീങ്ങിയ അനിഴംതിരുനാൾ മാർത്താണ്ഡവർമ്മയുടെ കാലത്തു് ഉണ്ണായി ജീവിച്ചിരുന്നു എന്നു് സാഹിത്യപഞ്ചാനനൻ പറയുന്ന അഭിപ്രായം ഇതിനോടു് യോജിക്കുന്നുണ്ടു്. മഹാകവി ഉള്ളൂർ ഉണ്ണായിവാര്യരുടെ ശിഷ്യനായിരുന്ന രാമപുരത്തു വാരിയർ എന്നു് അഭിപ്രായപ്പെടുന്നുണ്ടു്. രാമപുരത്തുവാരിയരുടെ ജനനം 879-ാമാണ്ടിലാണെന്നു നിശ്ചയിക്കപ്പെട്ടിട്ടുള്ള സ്ഥിതിക്കു് ഗുരുനാഥനു് ഒരു ഇരുപതോ മുപ്പതോ വയസ്സെങ്കിലും കൂടുതൽ കാണുമെന്നൂഹിച്ചാൽ കൊ. വ. 850-ാമാണ്ടോടടുപ്പിച്ചാണു് വാര്യർ ജനിച്ചതു് എന്ന നിഗമനത്തിലെത്താം.

വിവിധങ്ങളായ അഭിപ്രായങ്ങളെ ക്രോഡീകരിക്കുകയും ഭാഷാരീതിയുടെ സ്വഭാവപ്രത്യേകതകൾ വച്ചുകൊണ്ടു് ചില അഭ്യൂഹങ്ങൾ നടത്തുകയും ചെയ്യുമ്പോൾ ഒൻപതാം ശതകത്തിന്റെ ഉത്തരാർദ്ധത്തിൽ ഉണ്ണായിവാര്യർ ജീവിച്ചിരുന്നു എന്നു വിശ്വസിക്കാൻ കഴിയും. കൃത്യമായ ഒരു കാലയളവിൽ ഒതുക്കിനിർത്താനുള്ള ഇതര തെളിവുകൾ കിട്ടുന്നതുവരെ വിവിധാഭിപ്രായങ്ങൾ പരിഗണിക്കുകയേ നിർവ്വാഹമുള്ളൂ.

## 5. കഥകളി-ഒരു ദൃശ്യകല

[ചോദ്യം:- ഒരു ദൃശ്യകല എന്ന നിലയിൽ കഥകളിക്കുള്ള സ്ഥാനത്തെപ്പററി നിരൂപിക്കുക:-]

കാവ്യാനുഭൂതി ഹൃദയത്തിൽതട്ടുന്ന വിധങ്ങളെ ആസ്പദമാക്കി പൗരസ്ത്യർ കാവ്യങ്ങളെ ദൃശ്യമെന്നും ശ്രാവ്യമെന്നും രണ്ടായി തിരിച്ചിട്ടുണ്ട്. കേട്ട് അനുഭവിക്കേണ്ടവയാണ് ശ്രാവ്യങ്ങൾ; കണ്ടുരസിക്കേണ്ടുന്നവ ദൃശ്യങ്ങൾ. കഥാപാത്രങ്ങളുടെ സംഭാഷണം, അഭിനയം, ആംഗ്യം തുടങ്ങിയ ഉപാധികൾകൊണ്ട് കവി കഥാശരീരത്തെ രംഗവാസികൾക്കു പ്രത്യക്ഷമാക്കിക്കാട്ടുകയാണ് ദൃശ്യകാവ്യത്തിന്റെ സമ്പ്രദായം. പുരാണകഥകളായാലും കല്പിത കഥകളായാലും സംഗീത സാഹിത്യങ്ങൾ ഇടകലർത്തി താളമേളങ്ങളുടെ സാഹായ്യത്തോടെ ശൃംഗാരം, വീരം, കരുണം, തുടങ്ങിയ രസങ്ങൾക്കു യാതൊരു കോട്ടവും തട്ടാത്ത ആകർഷകമായ മട്ടിൽ അഭിനയിച്ചു രസിപ്പിക്കുന്നതത്രേ അഭിനയകല. സംഗീതവും അഭിനയവും മനുഷ്യൻ ജാതനായ കാലം തൊട്ടുതന്നെ അവനെ അനുഗമിച്ചിരുന്നുവെന്നാണ് കണക്കാക്കപ്പെടുന്നത്.

ഭാരതീയ നാട്യ ശാസ്ത്രജ്ഞന്മാർ ദൃശ്യകലാപ്രസ്ഥാനത്തെ നാട്യം, നൃത്തം, നൃത്യം എന്നു മൂന്നായി തിരിച്ചിരിക്കുന്നു. വാക്യാർത്ഥാഭിനയവും തന്മൂലം രസാശ്രയവുമായിട്ടുള്ള ഒന്നാണ് നാട്യം. പദാർത്ഥാഭിനയ പ്രധാനവും തന്മൂലം ഭാവാശ്രയവും ആയിട്ടുള്ളതാണ് നൃത്യം. താളലയ പ്രധാനമായ അംഗവിക്ഷേപമാണ് നൃത്തം. ഇതിൽ നൃത്യം എന്ന വിഭാഗത്തിലാണ് കഥകളിയുൾപ്പെടുന്നത്. നടന്മാർ വേഷം ധരിച്ച് രംഗത്തുവന്ന് പിന്നിലുള്ള താളമേള സമന്വിതമായ പാട്ടിന്റെ അർത്ഥം വ്യക്തമാകത്തക്കവണ്ണം പദംപ്രതി ഹസ്തമുദ്ര പ്രകടിപ്പിക്കുന്നു. സ്ഥായിയായ ഭാവത്തെ ഉപേ

ക്ഷിക്കാതെ സന്ദർഭോചിതമായ വിവിധ ഭാവങ്ങൾ പ്രകടിപ്പിക്കുന്നു. പാദംകൊണ്ടു താളംചവിട്ടുന്നു. ഇതെല്ലാം ഒരേ സമയത്തുചെയ്യണമെന്നാണ് നൃത്യത്തിന്റെ വ്യവസ്ഥ. ഈ വ്യവസ്ഥയനുസരിക്കുന്ന നൃത്യത്തിന്റെ ശാഖ ഇന്നു കേരളത്തിലുണ്ടെങ്കിൽ അതു കഥകളിമാത്രമാണ്.

വാചികവും ആംഗികവും ആഹാര്യവുമായ അഭിനയങ്ങൾ നിറഞ്ഞിരുന്ന പല പുരാതന കലകളും കേരളത്തിലുണ്ടായിരുന്നു. ഇവയിൽ പലതും കാലത്തിന്റെ പുരോഗതിയിൽ നാമാവശേഷമായി. ചിലകലകൾ ക്ഷേത്രങ്ങളെയും ചില സമുദായങ്ങളെയും ആശ്രയിച്ചതിനാൽ മൺമറയാതെ കഴിഞ്ഞു. അവയിൽ ശാസ്ത്രകളി, കൂത്ത്, പാഠകം, കൂടിയാട്ടം എന്നിത്യാദികളിൽ നിന്ന് വളർന്നുപൊന്തിയ ഒരു കലയാണ് കഥകളി.

കാലാകാലങ്ങളിൽ ജനങ്ങളുടെ കലാദാഹം ശമിപ്പിക്കാനെന്നപോലെ നൂതനകലകൾ ഉദയംചെയ്യാറുണ്ട്. അന്നുവരെ നിലനിന്നുപോന്ന കലകളിൽ ഇന്നും രസകരമായ അംശം മാത്രം സ്വീകരിച്ച് പുതിയ ആശയങ്ങളുടെയും ഭാവനയുടെയും വെളിച്ചത്തിൽ സൃഷ്ടിക്കപ്പെടുന്ന ഒരു കലാവിഭാഗത്തിനുമാത്രമേ ജനസാമാന്യത്തിന്റെ കലാദാഹം ശമിപ്പിക്കാൻ കഴിയൂ. ഇക്കാര്യം കഥകളിയെ സംബന്ധിച്ച് വളരെ പരമാർത്ഥമായിരിക്കുന്നു. ഈ പരിഷ്കൃതയുഗത്തിൽപ്പോലും നാമാവശേഷമാകാതെ ഉത്തരോത്തരം ഉൽക്കർഷം പ്രാപിച്ചുവരുന്ന കഥകളിക്ക് സഹൃദയരുടെ കലാസ്വാദന തൃഷ്ണയെ ശമിപ്പിക്കാൻ കഴിയുന്നതൊന്നുള്ളു് കഥകളിയുടെ ആകർഷണീയതയെയാണ് ദ്യോതിപ്പിക്കുന്നതു്. എല്ലാത്തരം അഭിനയവും, നൃത്തവും, നടനവും, വാദ്യമേളങ്ങളും താളലയാദികളും ഉൾക്കൊള്ളുന്ന ഒരു സമ്പൂർണ്ണകലാവിഭാഗമാണ് കഥകളി; ശാസ്ത്രകളിയിലെ രസാഭിനയം, ഭാവാഭിനയം എന്നി

വയും ചാക്യാർകൂത്തിലെ അഭിനയാംശങ്ങളും, കൂടിയാട്ടത്തിലെ നൃത്തം, മുദ്ര, വേഷം എന്നിവയും ഒന്നിച്ചെടുത്ത് സമഞ്ജസമായി കൂട്ടിയിണക്കി സൃഷ്ടിച്ച ഒരു നവീന ദൃശ്യകലയായിട്ടാണ് കഥകളിയെ കണക്കാക്കേണ്ടത്.

സംഗീതം, സാഹിത്യം എന്നീ സുകുമാര കലകളുടെ സമ്മേളനംകൊണ്ട് സുന്ദരമാണ് കഥകളി. അഭിനയത്തിന്റെ കാര്യമോ? ആംഗികമോ വാചികമോ എന്തായാലും ഒരു ഭാവനാശാലിക്ക് അയാളുടെ കഴിവ് പ്രകടമാക്കാനും സഹൃദയന് ആവോളം രസിക്കാനും പറ്റിയ അഭിനയം കഥകളിയിൽ അടങ്ങിയിരിക്കുന്നു. വാദ്യഘോഷങ്ങളാകട്ടെ ഒരു പ്രത്യേകാന്തരീക്ഷത്തിലേക്കു പ്രേക്ഷകരെ നയിക്കുന്നു. പുരാണകഥകളാണ് കഥകളിക്കു വിഷയമാകുന്നത്. അതുകൊണ്ട് ആത്മീയവും ഭൗതികവുമായ പല രഹസ്യങ്ങളും തത്വങ്ങളും സന്ദർഭോചിതമായി ആവിഷ്കരിക്കാൻ കഥകളിക്കു കഴിയുന്നു.

വളരെ പുറകോട്ടുപോയാൽ ഒരു പരമാർത്ഥം നമുക്കു കണ്ടെത്താൻ കഴിയും; കർഷകരായ ഗ്രാമീണരിലാണ് കലകൾ വളരുന്നതെന്ന്. കേരളത്തിൽ ഈ നടനകല ഉത്ഭവിച്ചത് നാട്ടിൻപുറത്താണ്. വിതപ്പാട്ട്, പുതനാടി, ഓണക്കളി, പൂരക്കളി, പടയണി മുതലായ കർഷക ഗ്രാമീണവിനോദങ്ങൾ ഇന്നും നിലനിൽക്കുന്നുണ്ട്. നൃത്തഗീതവാദ്യങ്ങളുടെ സാഹചര്യം ഇവയിലെല്ലാം കാണുന്നു. അവയെ ഏറെ നവീനമാക്കി ആര്യസംസ്കാരത്തോട് യോജിപ്പിച്ച് മുളപ്പിച്ചെടുത്ത കലാരൂപമായിരിക്കണം കഥകളി. മലയാളിയുടെ എല്ലാത്തരം പ്രത്യേകതകളും, വേഷം, മിതവാഗ്മിത, വാസ്തവികത തുടങ്ങിയവ പലതും സമഗ്രമായി ഉൾക്കൊള്ളിക്കാൻ ആട്ടക്കഥാകൃത്തുക്കൾ ശ്രമിച്ചിട്ടുണ്ട്. കഥകളിയുടെ വളർച്ചയുടെ ചരിത്രം അതിനുവേണ്ട തെളിവു നൽകും. വിശേഷതരമായ വേഷസംവിധാനം ഭാവരസ

ങ്ങളെ നല്ലപോലെ പ്രകാശിപ്പിക്കുന്നതിന് പ്രത്യേകം ഉതകുന്നു.

കഥകളിയുടെ ഒരു മെച്ചം ഭാവരസങ്ങളിലാണ് സ്ഥിതിചെയ്യുന്നത്. കണ്ണുകൊണ്ടും കവിൾകൊണ്ടും പുരികംകൊണ്ടും ചുണ്ടുകൾകൊണ്ടും മാത്രം ഭാവരസം കാണിക്കാനുള്ള പ്രത്യേകമായ അഭിനയപാടവം കേരളത്തിന്റെ സൃഷ്ടിയത്രെ. കൈമുദ്രകൾകൊണ്ടു സംഭാഷണം നിർവ്വഹിക്കുന്ന ഒരു പ്രത്യേകത കഥകളിക്കു വിശേഷിച്ചുണ്ട്. മനുഷ്യൻ സംസാരിക്കുമ്പോൾ അവനറിയാതെ തന്നെ ആംഗികചലനങ്ങളുണ്ടായിപ്പോകുന്നുണ്ടല്ലോ. അപ്പോൾ ആംഗികവും വാചികവും, ആഹാര്യവുമായ ചലനങ്ങൾകൊണ്ട് ആശയം തന്മയമായി വെളിപ്പെടുമെങ്കിൽ ചിന്തിക്കാനും പഠിക്കാനും അതിൽ പലതും ഉണ്ടെന്നു കാണാൻ ഒരു ഭാവനാസമ്പന്നന് കഴിയും.

"കഥകളി കളിയല്ല. അത് കാവ്യസാരസമ്പുഷ്ടമാണ്. കേരള കലാസംസ്കാരത്തിന് ഉത്തമോദാഹരണമാണത്." കേരളത്തിന്റെ വ്യക്തിമഹത്വത്തിനും സൗകുമാര്യത്തിനും നിദർശനമായി ഇതിനൊപ്പം മറ്റൊന്നില്ല. "ആര്യാവർത്തത്തിലും ദക്ഷിണാവർത്തത്തിലും ഗൈർവാണി ധാരാളം ചൊല്ലിയാടും നടത്തിയിട്ടുണ്ടെങ്കിലും കൂടിയാട്ടം നടന്നത് കേരളത്തിലാണ്; ആര്യസംസ്കാരസരിത്തിലെ സത്ത് അടിഞ്ഞത് പരശുരാമക്ഷേത്രത്തിലാണ്." സാഹിത്യം, സംഗീതം തുടങ്ങിയ കലകളിലെല്ലാം ഒരു നൂതന പരിണാമം കേരളത്തെ ഇന്ന് അനുഗ്രഹിച്ചിട്ടുണ്ട്. കഥകളിയുടെ കാര്യത്തിൽ പ്രത്യേകം പറയുവാനുള്ളത് ഇത്രമാത്രമാണ്. കേരളത്തിലെ പുരാതനവും സാംസ്കാരിക സാമൂഹ്യജീവിതത്തിലെ ഘടകങ്ങളും ആയ പല കാര്യങ്ങളും കേരളീയമട്ടിൽതന്നെ ഒററക്കലയിൽ ചേർന്നു കാണണമെങ്കിൽ അത് കഥകളിയിൽ മാത്രമാണ്. ദൃശ്യകലകളിൽ മഹത്തരവും അത്യുന്നതവുമായ ഒരു സ്ഥാനമാണ് കഥകളിക്കുള്ളത്.

# 6. നാടകീയത

[ചോദ്യം: നളചരിതം കഥകളിയുടെ നാടകീയതയെക്കുറിച്ച് ലഘുവായി ഉപന്യസിക്കുക]

നാടകത്തിന്റെയും കഥകളിയുടെയും ചട്ടക്കൂട്ടിനുതന്നെ പ്രകടമായ വ്യത്യാസങ്ങളുണ്ട്. ഇവയ്ക്കു തമ്മിലുള്ള സാദൃശ്യങ്ങളെക്കാൾ എണ്ണത്തിൽ കൂടുതലുള്ളത് വൈസാദൃശ്യങ്ങളായിരിക്കും. കഥാപാത്രങ്ങളുടെ സ്വഭാവാവിഷ്കരണത്തിലൂടെ അവയുടെ വ്യക്തിത്വം തെളിയിക്കാനും, സംഭവങ്ങളുടെ തനതത്വും വ്യഞ്ജിപ്പിക്കുവാനും സ്ഥലകാലഭേദങ്ങളെ പ്രകടമാക്കാതിരിക്കാനും നാടകത്തിനു സാധിക്കും. കഥകളിയുടെ ചിട്ടയിൽ ഇതൊന്നും സാദ്ധ്യമല്ലാതെയും വരും. എങ്കിലും ഗതാനുഗതികത്വത്തിൽനിന്നൊഴിവാകുക, നവീനത വരുത്തുക, കാണികൾക്കു വെറുപ്പും മുഷിവും ഉണ്ടാകാതിരിക്കുക, ഇടഞ്ഞിയ കാര്യങ്ങളിൽ പ്രതിഭാശാലിയും ഉചിതജ്ഞനുമായ കഥകളി കർത്താവിന് പലതും പ്രയോജനകരമായി ചെയ്യാൻ കഴിയും. ഇക്കാര്യത്തിൽ പല ആട്ടക്കഥാകൃത്തുക്കളുടെയും മുൻപന്തിയിലാണ് ഉണ്ണായിവാര്യർ എന്നു കാണാൻ വിഷമമില്ല. കഴിയുന്നിടത്തോളം കഥകളിയിൽ നാടകീയത വരുത്തുവാൻ വാര്യർ യത്നിച്ചിട്ടുണ്ടെന്നും അസാമാന്യമായ വിജയമാണ് ആ കാര്യത്തിൽ വാര്യർ നേടിയിട്ടുള്ളതെന്നും നളചരിതം കഥകളി തെളിയിക്കുന്നുണ്ട്.

വാര്യർ നാടകീയത വരുത്തിയിരിക്കുന്നത് കഥാഘടന, പാത്രസൃഷ്ടി, രസപോഷണം, സംഭാഷണവൈചിത്ര്യം എന്നിത്യാദികളിലൂടെയാണ്. കഥയെ ക്രമാനുരൂപമായി വിഭജിച്ച് രസപോഷണത്തിന് അനുഗുണമായ വിധത്തിൽ അതിനെ പുരോഗമിപ്പിക്കുന്നതിനും വാര്യർ യത്നിച്ചിട്ടുണ്ട്. സാധാരണയായി കഥകളികർത്താക്കന്മാർ മുഖം, പ്രതിമുഖം, ഗർഭം, വിമർശം, നിർവ്വഹണം എന്നീ പഞ്ച

സന്ധിനിയമങ്ങൾ കഥകളിരചനയിൽ അനുസരിക്കാറില്ല. എന്നാൽ നളചരിതകാരൻ വാര്യർ അക്കാര്യത്തിലും ശ്രദ്ധ പതിപ്പിച്ചിരിക്കുന്നു. ഹംസവും നളനും തമ്മിൽ സംഭാഷണം കഴിഞ്ഞ് ഹംസം നളനോട് ദമയന്തിയുടെ ഹൃദയഗതം അറിയിക്കുന്നതുവരെയുള്ള ഭാഗം മുഖസന്ധിയായിഗണിക്കാം. നളനും പുഷ്കരനും തമ്മിലുള്ള ചൂതുകളിയുടെ ഭാഗത്തെ പ്രതിമുഖസന്ധിയെന്നു കരുതാം. ചൂതുകളി മുതൽ ദമയന്തിയെ നളൻ ഉപേക്ഷിക്കുന്ന ഭാഗംവരെയുള്ളത് ഗർഭസന്ധിയാണ്. ദമയന്തിയുടെ പുനർവിവാഹവൃത്താന്തമറിഞ്ഞ് ഋതുപർണ്ണൻ സാരഥിയായ ബാഹുകനോടുകൂടി കുണ്ഡിനത്തിലെത്തുന്നതുവരെ വിമർശസന്ധിയായി കണക്കാക്കാം. ദമയന്തിയും നളനുമായുള്ള പുനസ്സമാഗമം നിർവ്വഹണ സന്ധിയുമാകുന്നു.

പാത്രസൃഷ്ടിയുടെ കാര്യത്തിലും വാര്യർ നാടകീയത വരുത്തുവാൻ ശ്രമിച്ചിട്ടുണ്ടെന്നു കാണാം. നളൻ, ദമയന്തി, കാട്ടാളൻ, സുദേവൻ തുടങ്ങിയവരാണല്ലോ രണ്ടാം ദിവസത്തെ കഥയിലെ കഥാപാത്രങ്ങൾ. ഇവരുടെ സ്വഭാവരൂപവൽക്കരണത്തിൽ വേണ്ടത്ര ശ്രദ്ധ ചെലുത്തുവാനും മിഴിവുററ കഥാപാത്രങ്ങളാക്കി അവരെ ഉയർത്തുവാനും, മറക്കാനാകാത്ത വിധം വ്യക്തിത്വം നൽകി അവരെ ചിത്രീകരിക്കാനും വാര്യർക്ക് കഴിഞ്ഞു. കാട്ടാളൻ, സുദേവൻ, രാജമാതാവ്, സാർത്ഥവാഹൻ, ഭീമരാജൻ തുടങ്ങിയ അപ്രധാന കഥാപാത്രങ്ങളെ ആവശ്യത്തിനു മാത്രം അവതരിപ്പിക്കുകയും അല്പമാത്രമായ ചില ഭാവങ്ങളും രൂപങ്ങളും അവയ്ക്കു നല്കുകയും ചെയ്യുവാൻ വാര്യർ ശ്രമിച്ചിട്ടുണ്ട്. നളന്റെ ദൈന്യത, ദമയന്തിയുടെ ശോകം, കാട്ടാളന്റെ ഭീരുത, നിഷ്കളങ്കമായ ദേവനോത്സുക, പ്രാകൃതികമായ കാമാവേശം, എന്നിവ അതാതുകഥാപാത്രങ്ങളെ സജീവമാക്കിയിട്ടുണ്ട്. വെറും ഇനങ്ങളായിട്ടല്ല വ്യക്തികളായിട്ടുതന്നെയാണ് വാര്യർ ഈ

പ്രധാന കഥാപാത്രങ്ങളെ ചിത്രീകരിച്ചിരിക്കുന്നതു്. ഇതു കണ്ടർക്കുമാത്രം സാധിക്കുന്ന ഒരു കാര്യമാണുതാനും.

വിവിധ രസങ്ങളെ സന്ദർഭമനുസരിച്ചു് പോഷിപ്പിക്കുവാനും വാരിയർക്കു കഴിഞ്ഞിരിക്കുന്നുവെന്നതു് നാടകീയതയ്ക്കു മറെറാരു ഉദാഹരണമാണു്. നാടകത്തിലെപ്പോലെ അംഗിയായ ഒരു രസവും അംഗങ്ങളായ മററു രസങ്ങളും സമുചിതമായി കലരുന്നതിൽ കഥകളി വിജയിക്കാറില്ല. എന്നാൽ നളചരിതം രണ്ടാം ദിവസത്തെ കഥയിലെ അംഗിയായരസം ശോകഭാവത്തിന്റെ പൂർണ്ണരൂപമായ കരുണമാണു്. ആ കരുണത്തിനു് വേണ്ടത്ര പുഷ്ടികൊടുക്കുവാൻ വീരരസവും, അത്ഭുതരസവും, രൗദ്രരസവും അംഗങ്ങളായി പ്രയോഗിക്കപ്പെട്ടിട്ടുണ്ടു്. നളദമയന്തിമാരെ ആലംബമാക്കിയും, അവരുടെ വേർപാടിന്റെ കാരണത്താലും ഉദ്ഭൂതമാകുന്ന ശോകം എന്ന ഭാവം, ചൂതുകളിയിലുള്ള പരാജയം, വനത്തിലേക്കുള്ളയാത്ര, നായികാനായകന്മാർക്കു വിശപ്പടക്കുവാൻവേണ്ടി കിളികളെ വസ്ത്രമാകുന്ന വലവച്ചു പിടിക്കാനുള്ള സംരംഭം, അതിന്റെ പരാജയം എന്നിങ്ങനെയുള്ള പല ഉദ്ദീപന ഭാവങ്ങൾമൂലം വളർന്നു് ദമയന്തിയെ നളൻ കാട്ടിൽ ഒററയ്ക്കു് വിട്ടിട്ടു് അശരണനായി സ്ഥലംവിടുന്ന സന്ദർഭത്തിൽ കരുണമായി പരിലസിക്കുന്നു.

കാണികൾക്കു വെറുപ്പുണ്ടാകത്തക്കവണ്ണം ഒരേതരത്തിലും ഭാവത്തിലുമുള്ള രംഗങ്ങളെ അടുത്തടുത്തു പ്രയോഗിക്കുന്നതു് നാടകത്തിന്റെ രസികതയ്ക്കു ഹാനി വരുത്തുന്നതാണു്. ഇക്കാര്യത്തിൽ ശ്രദ്ധിച്ചാൽ കഥകളി കർത്താക്കന്മാർക്കു നവീനത വരുത്താൻ കഴിയും. വികാരങ്ങളുടെയും സംഭവങ്ങളുടെയും വൈചിത്ര്യം വരുത്താൻ വാര്യർ പ്രത്യേകം ശ്രദ്ധിച്ചിട്ടുണ്ടു്. കലിദ്വാപരന്മാരുടെയും ദേവേന്ദ്രാദികളുടെയും സംഭാഷണത്തിൽ നിന്നുളവാകുന്ന അത്ഭുതവും ദമ

യന്തി ദേവേന്ദ്രാദികളെ വിഗണിച്ചു് നളനെവരിച്ചു എന്നു പറയുമ്പോൾ കലിദ്വാപരന്മാരിൽ പ്രകടമാകുന്ന ഹാസ്യവും ഉടനേതന്നെ പ്രതികാര വാഞ്ഛയുണ്ടായപ്പോൾ പ്രത്യക്ഷപ്പെട്ട ഉത്സാഹവും, പുഷ്കരന്റെ രംഗത്തുകാണുന്ന വീരസവും, ചൂതുകളിയിൽ തോററ നളദമയന്തിമാരുടെ വ്യസനവും, കാട്ടാളന്റെ പ്രവേശനത്തിലുളവാകുന്ന ബീഭത്സഹാസ്യാദി രസങ്ങളും വൈചിത്ര്യം വരുത്താൻ ഉതകത്തക്ക വിധം വാര്യർ സംവിധാനം ചെയ്തിരിക്കുന്നു. വേഷവൈവിധ്യവും ഇതിന് അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിട്ടുണ്ടു്. പച്ച, കത്തി, കരി, താടി, മിനുക്കു്, എന്നീ വിവിധവേഷങ്ങളെ മുറമുറയായി കഥകളിയിൽ പ്രവേശിപ്പിക്കുകയും ചെയ്തിരിക്കുന്നു. ഈ വിധത്തിലുള്ള സംവിധാനചാതുരി നാടകങ്ങൾക്കല്ലാതെ സാധാരണ കഥകളിയിൽ കാണാറില്ല. നളചരിത കർത്താവു് ഇതിൽ ദത്താവധാനനായിരുന്നു എന്നു മനസ്സിലാക്കാം.

സ്ഥലകാലങ്ങളുടെ ഔചിത്യം നാടകത്തിലോ കഥകളിയിലോ ശരിയ്ക്കും പാലിക്കുക പ്രയാസമാണു്. എങ്കിലും വളരെക്കാലംകൊണ്ടുനടക്കുന്ന കഥയാണെങ്കിൽപ്പോലും ചിത്രീകരണ പാടവംകൊണ്ടു് ആ പ്രതീതി പ്രേക്ഷകനിൽ ഉളവാക്കാതെ കഴിക്കാം. തുടരെത്തുടരെ കഥ നടന്നുപോകുന്നു എന്ന തോന്നൽ വരുത്തിയാൽമാത്രം മതിയാവും. നളചരിതത്തിൽ പതിനാറുകൊല്ലംകൊണ്ടാണു് കഥയാരംഭിച്ചു് അവസാനിക്കുന്നതെന്നു് പുരാണം തെളിവുതരുന്നു. കലി പന്ത്രണ്ടുകൊല്ലം കാത്തിരുന്നകാര്യം വാര്യർ വിട്ടുകളഞ്ഞു. അതുപോലെതന്നെ രണ്ടുവർഷത്തോളം നീണ്ടുനിന്ന, ദമയന്തിയുടെ ചേദിപുരിവാസവും. ഈ കാലദൈർഘ്യം അനുഭവത്തിൽ തോന്നാത്ത വിധത്തിലാണു് ഉണ്ണായി വാര്യർ കഥാബന്ധത്തെഘടിപ്പിച്ചിരിക്കുന്നതു്. നാലുദിവസത്തെ കഥയെ നാലങ്കമായും ഇടയ്ക്കിടയ്ക്കുള്ള ശ്ലോകങ്ങളെ

രംഗവിച്ഛേദമായും കരുതുന്നതായാൽ നളചരിതത്തെ ഒരു നാടകമായിത്തന്നെ ചിത്രീകരിക്കാമെന്നു തോന്നുന്നു. കഥ ശ്ലോകത്തിൽ കഴിക്കുന്ന കാര്യം പ്രേക്ഷകർ അറിയുന്നതേയില്ല. ഇങ്ങനെ സൂക്ഷ്മമായി പരിശോധിച്ചുനോക്കിയാൽ നളചരിതത്തിന്റെ നാടകീയനില താരതമ്യേന സ്തുത്യർഹമായ വിധത്തിൽത്തന്നെ തെളിഞ്ഞിട്ടുണ്ടെന്നു കാണാൻ പ്രയാസമില്ല.

## 7. ഭാഷാരീതി

[ചോദ്യം:— ഉണ്ണായി വാര്യരുടെ ഭാഷാരീതിയെപ്പററി ഉപന്യസിക്കുക]

കാർത്തികതിരുനാൾ മഹാരാജാവിന്റെ വിദ്വൽസദസ്സിലെ അംഗമാണെന്നു വിശ്വസിക്കപ്പെടുന്ന ഉണ്ണായിവാര്യരുടെ ജീവിതകാലം കൊ. വ. 9-ാം ശതകത്തിന്റെ ഉത്തരാർദ്ധമായിരിക്കണമെന്ന് പൊതുവെ അഭിപ്രായപ്പെട്ടിട്ടുണ്ട്. അക്കാലത്തു് മലയാളഭാഷ തമിഴിന്റെയും സംസ്കൃതത്തിന്റെയും സമ്മർദ്ദത്തിൽനിന്ന് വിമുക്തമാവുകയും അവയുടെ മാത്രമല്ല മററുഭാഷകളുടെയും സാഹചര്യത്തോടെ വളർന്നു വികസിക്കുകയും ചെയ്തു. മണിപ്രവാളത്തിന്റെ പ്രാചുര്യമാണ് അന്നത്തെ മലയാളപദ്യസാഹിത്യത്തിൽ നാം കാണുന്നതു്. മണിപ്രവാളംതന്നെ മിക്കവാറും ലളിതമണിപ്രവാളമായിത്തീർന്നിട്ടുമുണ്ടായിരുന്നു. എന്നാൽ കഥകളിസാഹിത്യത്തിനു് പലതരം ഉപയോഗിച്ചിരുന്ന ഭാഷയുടെ രീതി പലതാണു്. കാലത്തിന്റെ സ്വഭാവംനോക്കി ഭാഷയുടെ രീതിയെക്കുറിച്ചോ ഭാഷാരീതിനോക്കി കാലത്തെക്കുറിച്ചോ ഏതെങ്കിലും അവിതർക്കമായ ഒരു അഭിപ്രായം പറയാൻ വാര്യരുടെ കാര്യത്തിൽ സാദ്ധ്യമല്ലാതാണിരിക്കുന്നതു്.

വാര്യർ ബാല്യത്തിൽത്തന്നെ കാവ്യനാടകാലങ്കാരപര്യന്തമുള്ള സംസ്കൃത വിദ്യാഭ്യാസം നേടിയിരുന്നതിനാൽ

മലയാളവും സംസ്കൃതവും ഒന്നുപോലെ വിദഗ്ദ്ധമായി കൈകാൎയ്യം ചെയ്യാൻ കഴിയുന്ന ഒരാളായിട്ടാണു് വളൎന്നതു്. സംസ്കൃത ബാഹുല്യമുള്ള മണിപ്രവാളമായിരുന്നു വാൎയ്യൎക്കു ഇഷ്ടം എന്നു നളചരിതം വിളിച്ചുപറയുന്നു. ആശയം വെളിപ്പെടുത്തുന്ന കാൎയ്യത്തിൽ കുറെയൊക്കെ ക്ലിഷ്ടത വാൎയ്യൎക്കു സംഭവിച്ചുപോയിട്ടുണ്ടെങ്കിൽ അതു് അദ്ദേഹത്തിന്റെ ഗാഢമായ സംസ്കൃതഭാഷാപ്രതിപത്തി ഒന്നുകൊണ്ടുമാത്രമാണെന്നേ പറയേണ്ടു. ഭാഷാസംസ്കൃത പദങ്ങളെ 'നീരക്ഷീരന്യായേന' കൂട്ടിക്കലൎത്തുന്ന രീതി വാൎയ്യൎക്കു പരിചയമില്ലായ്കയല്ല. "പുത്തൻ തേന്മൊഴിമാർ കുലത്തിനു"' "ഊണിന്നാസ്ഥ കുറഞ്ഞു" ഉടങ്ങിയ പദ്യങ്ങൾ നല്ല മണിപ്രവാളമായിരിക്കുന്നു നോക്കുക. എങ്കിലും സംസ്കൃത ശൈലികളെ അനുകരിച്ചും സംസ്കൃതപദങ്ങളെ ധാരാളമായി പ്രയോഗിച്ചുംകൊണ്ടുള്ള ഒരു പ്രൗഢമണിപ്രവാളരീതിയാണു് നളചരിതത്തിൽ ഉടനീളം കാണുന്നതു്.

ഭാഷാരീതിയുടെ കാൎയ്യത്തിൽ ഉണ്ണായിയുടെ നില എവിടെയാണു്? സംസ്കൃതത്തിന്റെ സാഹചൎയ്യത്തോടെ മലയാളഭാഷയെ പോഷിപ്പിക്കാൻ ശ്രമിച്ച എഴുത്തച്ഛനും കടം വാങ്ങി ആഘോഷം നടത്താനിഷ്ടമില്ലാത്തു് ഉള്ള കഴിവുകളെല്ലാമെടുത്തു് ഭാഷയുടെ ഓജസ്സും ശക്തിയും കാണിക്കാൻ ശ്രമിച്ച കുഞ്ചൻ നമ്പ്യാരും ഇടയ്ക്കാണു് വാൎയ്യരുടെ സ്ഥാനം. ഉണ്ണായിവാൎയ്യർ ആവശ്യംപോലെ അഥവാ തോന്നുംപോലെ മലയാളവും സംസ്കൃതവും കൈകാൎയ്യം ചെയ്തു. ഇവയെ സമഞ്ജസമായി സമ്മേളിപ്പിച്ചു എന്നു പറയാൻ നിൎവാഹമില്ല. പച്ചമലയാളത്തിൽ എഴുതാമായിരുന്ന പദങ്ങൾ കൂടിയും തനിസംസ്കൃതത്തിൽ അദ്ദേഹം എഴുതിയിട്ടുണ്ടു്. ഇതിൽനിന്നു മനസ്സിലാക്കേണ്ടതു് നളചരിതത്തിലെ ഭാഷ മണിപ്രവാളമല്ല" "സംസ്കൃതമാകുന്ന ചെമ്പും മലയാളമാകുന്ന വെളുത്തീയവും" ചേൎത്തുരുക്കിയ ഒരു വെങ്കലഭാഷയാണു് എന്നാകുന്നു.

ഭാഷാപദങ്ങളുടെ ഇടയ്ക്കു് ധാരാളം സംസ്കൃത പദങ്ങളുപയോഗിച്ചു എന്നുള്ളതു മാത്രമല്ല വാര്യരുടെ ഭാഷയുടെ പ്രത്യേകത. വ്യാകരണത്തിന്റെ വഴിക്കു താൻ പോകുകയില്ല; തന്റെ പിന്നാലെ വ്യാകരണം വന്നുകൊള്ളണം എന്ന നിർബ്ബന്ധക്കാരനായിരുന്നു വാര്യർ. തനിസ്സംസ്കൃത പ്രയോഗത്തിലും വാര്യർ നൈപുണ്യം പ്രദർശിപ്പിച്ചിരിക്കുന്നു. സംസ്കൃതത്തിലെ ചില വ്യാകരണരീതികളെ നിസ്സങ്കോചം മലയാളത്തിൽ പ്രയോഗിക്കാനും വാര്യർ ശ്രമിച്ചിട്ടുണ്ടു്. "നലമുള്ളൊരു നവഗുണപരിമളനെ, നളനെന്നൊരു നൃപനെയവൾ വരിച്ചു," "അറ്റുണരായിതനാഘലടഞ്ഞങ്ങളും" വസ്ത്രമേതദ്ദുൽസൃജാമി ചാമിവ," "ഉന്നതാ മമപ്രീതി," "കല്പിച്ചയച്ചു ഞങ്ങളെ ഭൂസുരാനോരോദിശി" എന്നിങ്ങനെയുള്ള ഉദാഹരണങ്ങൾ രണ്ടാം ദിവസത്തെ കഥയിൽ സുലഭമാണു്.

വിശേഷണപദം ആദ്യവും വിശേഷ്യം പിന്നീടും എന്ന കണക്കിലാണു് മലയാളത്തിലെ പദങ്ങളുടെ ചേർച്ച. സംസ്കൃതത്തിൽ ഇവയ്ക്കു ലിംഗവചനപ്പൊരുത്തമുള്ളതുകൊണ്ടു് വിശേഷണങ്ങൾ എവിടെയിരുന്നാലും അന്വയിക്കാൻ വിഷമമുണ്ടാകയില്ല. എന്നാൽ മലയാളത്തിന്റെ സ്ഥിതി അതല്ല. എന്നിട്ടും വാര്യർ മലയാളത്തിൽ വിശേഷണപദങ്ങൾ യാതൊരു ക്രമവുമില്ലാതെയാണു് ചേർത്തിരിക്കുന്നതു്. 'ഭൂപാലാന്വയത്തിൽ ഞാൻ പിറന്നേനെനല്ല' എന്ന പ്രയോഗം നോക്കുക. നല്ല ഭൂപാലാന്വയം എന്നാണു് അന്വയിക്കേണ്ടതു്. എന്നിട്ടും നല്ല എന്ന വിശേഷണ ശബ്ദം പദത്തിന്റെ അവസാനം പ്രയോഗിച്ചതു് വാര്യരുടെ ഒരു സ്വാതന്ത്ര്യം തന്നെയാണു്.

ഇവകൂടാതെ മറ്റു ചില പ്രയോഗങ്ങൾകൂടി അദ്ദേഹം നടത്തിയിരിക്കുന്നതു കാണാം. സംസ്കൃതത്തിൽ 'ഇതി' എന്ന പദ

ത്തിനു് ചില സന്ദർഭങ്ങളിൽ എന്തു വിചാരിച്ചു് എന്നുള്ള അർത്ഥമുണ്ടു്. മലയാളത്തിൽ, എന്തു്, എന്തു് വിചാരിച്ചു് എന്നു പറഞ്ഞാൽ, എന്നൊക്കെയുള്ള അർത്ഥം ആ ശബ്ദത്തിനു് തോന്നണമെന്നില്ല. പക്ഷേ വാര്യർ 'എന്തു്' എന്നർത്ഥം വരത്തക്കവണ്ണം ആ ശബ്ദം പ്രയോഗിച്ചിട്ടുണ്ടു്. 'തവ ഞാൻ ഉപകാരം കുർവ്വാം' എന്നു് ഒന്നാം ദിവസത്തിൽ പറയുന്നതും വാര്യരുടെ നിരങ്കുശത്വത്തിനു് നല്ലൊരു ഉദാഹരണമാണു്. കുർവ്വാം എന്ന പദത്തിനു് മലയാളത്തിൽ ചെയ്യാം എന്ന അർത്ഥമാണു് വാര്യർ ഉദ്ദേശിക്കുന്നതു്. വാര്യരുടെ ഭാഷാരീതിയിൽ അതൊരു പുതുമയാണെന്നു പറക വയ്യാ.



സന്ധിനിയമങ്ങളെപ്പോലും അനുസരിക്കാതെ സംസ്കൃതപദങ്ങളോടു് മലയാളവാക്കുകളെ കൂട്ടിച്ചേർക്കുന്നതിനും, ശബ്ദഭംഗിക്കുവേണ്ടി അർത്ഥക്ലേശമുണ്ടാക്കാനും അദ്ദേഹത്തിനു് ഒട്ടും മടിയില്ലായിരുന്നുവെന്നു കാണാം. നളചരിതം നാലുദിവസത്തെയും കഥ നിഷ്കൃഷ്ടം പരിശോധിച്ചാൽ ഇതിനു് ഉദാഹരണങ്ങൾ ധാരാളം കിട്ടും. പ്രാസത്തിനുവേണ്ടി വാര്യർ ചില സ്വാതന്ത്ര്യങ്ങൾ കാണിച്ചിട്ടുണ്ടു്. കാട്ടാളന്റെ വാക്കുകളിൽ 'അപുത്രമിത്രകാന്താരം പൃക്കനർത്ഥഗർത്തേ വീണാളെ' എന്നു തുടങ്ങുന്ന വരികളിൽ 'വീണാളെ, കേണാളെ, ആണാണേ, നീണാളെ, എന്നും മറ്റുമുള്ള പ്രയോഗത്തിന്റെ അർത്ഥം വ്യാഖ്യാതാവിന്റെ മനോധർമ്മത്തെ ആശ്രയിച്ചാണിരിക്കുന്നതു്. ഇങ്ങനെയുള്ള സ്വാതന്ത്ര്യം വാര്യരുടെ ഭാഷാരീതിയ്ക്കു് പ്രത്യേകമായ ഒരു വ്യക്തിത്വം തന്നെ പ്രദാനം ചെയ്തിട്ടുണ്ടു്. കേരളപാണിനിയുടെ അഭിപ്രായം അനുസരിച്ചു് വാര്യരുടെ ഭാഷ ഒരുതരം വെങ്കലഭാഷയാണെന്നു് പറയുന്നതു് ഇക്കാരണങ്ങളാലാണു്.

# 8. സംഗീതവും സാഹിത്യവും

["സംഗീത സാഹിത്യങ്ങൾ ഒരുപോലെ സമ്മേളിക്കുന്ന ആട്ടക്കഥയാണ് ഉണ്ണായിവാര്യരുടെ നളചരിതം" സമർത്ഥിക്കുക.]

ആട്ടക്കഥകൾ അഭിനയപ്രധാനങ്ങളായതുകൊണ്ട് പല ഗ്രന്ഥകാരന്മാരും ആട്ടക്കഥാരചനയിൽ സംഗീതസാഹിത്യാദികളെക്കാൾ പ്രാധാന്യം അഭിനയത്തിനാണ് നല്കിയിരിക്കുന്നത്. അർത്ഥം ഗ്രഹിക്കത്തക്കവിധത്തിലുള്ള പാട്ടുകളെഴുതുകയും അവ താളത്തിനൊപ്പിച്ചു പാടുകയും ചെയ്താൽ കഥകളിയുടെ വിജയം സുനിശ്ചിതമാണെന്നാണ് അവർ കരുതിയത്. വേഷവൈവിധ്യം, ഭാവബാഹുല്യം ഇവയൊക്കെയാണ് അതിന്റെ വിജയത്തിനുള്ള മറ്റു സഹായികൾ. എന്നാൽ വാര്യർ ഗതാനുഗതികത്വത്തിൽ വിശ്വസിച്ചിരുന്നില്ല. മുൻഗാമികൾ വെട്ടിത്തെളിച്ച വഴിയിലൂടെ തന്നെ സഞ്ചരിക്കാൻ വാര്യർ ഇഷ്ടപ്പെട്ടില്ല. "മുരാരേസ്തൃതീയഃ പന്ഥാഃ" എന്ന് പറഞ്ഞതുപോലെ വാര്യരുടെ വഴി ഒന്നുവേറെതന്നെയായിരുന്നു. അഭിനയത്തിന് എത്ര പ്രാധാന്യമുണ്ടോ, അത്രതന്നെ ഒരുപക്ഷേ, അതിലധികവും പ്രാധാന്യം സംഗീതസാഹിത്യങ്ങൾക്കു വാര്യർ നല്കിയിട്ടുണ്ട്. സംഗീതജ്ഞന്മാർക്കല്ലാതെ സംഗീതസുഖമുള്ള ഇത്തരം പാട്ടുകൾ രചിക്കാൻ സാധ്യമല്ല. നളചരിതത്തിലെ പല പാട്ടുകളും സംഗീത ഭംഗിയുള്ളവയാണ്. സാഹിത്യഗുണമാകട്ടെ ഈ കഥകളിയിൽ മുന്തിനില്ക്കുകയുംചെയ്യുന്നു. ഏതേതംശത്തിലാണ് ഇവ പ്രകടമായിരിക്കുന്നതെന്ന് സ്ഥൂലമായൊന്നു പരിശോധിച്ചുനോക്കാം.

പഴയകാലത്ത് നമ്മുടെ ഗ്രാമപ്രദേശങ്ങളിൽ സ്ത്രീകൾ തിരുവാതിരക്കളിക്കായി ഉപയോഗിച്ചിരുന്ന പാട്ടുകൾ പലതും താളമൊപ്പിച്ച് ഭംഗിയായി പാടുവാൻ പറ്റിയവയായി

തന്നു. നളചരിതത്തിലെ മിക്ക പദങ്ങളും അന്നത്തെ സ്ത്രീകൾക്കു് ഹൃദിസ്ഥവുമായിരുന്നു. അവയിലെ സാഹിത്യഗുണത്തെക്കാൾ സംഗീതഗുണമാണു് സ്ത്രീകളെ ആകർഷിച്ചതെന്നുള്ളതു തീർച്ചയാണു്. അനഭ്യസ്തവിദ്യർക്കുപോലും ഇതിലുള്ള പല പാട്ടുകളും നാവിൽപ്പാഠമായിട്ടുണ്ടു്. പാടാനും കളിക്കാനും പററിയ പാട്ടുകളാണവ എന്നുള്ളതുതന്നെയാണു് ഈ പ്രശസ്തിക്കു ഹേതു. 'സാമ്യമകന്നോരുദ്യാനം' 'പുഷ്കര, നീ പഴുതേ', വീരസേനസൂനോ 'ജാനേപുഷ്കര തത്ത്വം' 'ഈശ്വരാ നിഷധേശ്വര,' അലസതാ വിലസിതം' അംഗനേ ഞാനങ്ങു പോവതെങ്ങനെ, 'കരണീയം ഞാനൊന്നു ചൊല്ലുവൻ' 'കിംദേവി കിമു കിന്നരി' തുടങ്ങിയ പാട്ടുകൾ രണ്ടാംദിവസത്തെ കഥയിൽനിന്നും തിരുവാതിരക്കളിക്കു് പലയിടങ്ങളിലും ചൊല്ലിവന്നിരുന്നു. സംഗീതഗുണം തന്നെയാണിതിന്റെ ഹേതു. ഭാവസ്ഫുരണത്തിനനുഗുണമായ രാഗം തിരഞ്ഞെടുക്കുന്ന കാര്യത്തിലും വാര്യർ ഔചിത്യം കാണിച്ചിരിക്കുന്നു. ദുഃഖപരവശമായ ഭാവത്തെ വ്യഞ്ജിപ്പിക്കുവാൻ 'കണ്ഠാരം പുന്നാഗവരാളി തുടങ്ങി ഭക്തിവിനയാദികളെ കാണിക്കാൻ 'മുഖാരിമോഹനം എന്നിവയും ഉത്സാഹത്തെ ദ്യോതിക്കാൻ, ഭൈരവി, തോടി എന്നിവയും വാര്യർ നിഷ്കൃഷ്ടയോടുതന്നെയാണു് തിരഞ്ഞെടുത്തിരിക്കുന്നതു്. ശോകം എന്ന ഭാവത്തെ സംഗീതമുഖത്തിൽത്തന്നെ ആവിഷ്കരിക്കുന്ന രാഗമായ പുന്നാഗവരാളി,യാണു് ദമയന്തിയുടെ 'അലസതാവിലസിതത്തിനു് കവി നൽകിയിരിക്കുന്നതു്. ഇതെല്ലാം ഉണ്ണായിവാര്യരുടെ സംഗീതപരമായ കഴിവിനെ എടുത്തുകാട്ടുകയാണു് ചെയ്യുന്നതു്.

ശബ്ദാർത്ഥങ്ങളുടെ രമണീയമായ സമ്മേളനമാണല്ലോ സാഹിത്യം. വാര്യർക്കു ശബ്ദാലങ്കാരമാണു് അർത്ഥാലങ്കാരത്തെക്കാൾ പ്രിയതരമായിരുന്നതു് എന്നു തോന്നുന്നു. ശബ്ദഭംഗിക്കുവേണ്ടി പലപ്പോഴും അർത്ഥത്തെ ബലികഴിപ്പാൻ കൂടി

അദ്ദേഹം തയ്യാറായിട്ടുണ്ട്. ശബ്ദഭംഗിയിൽ വാര്യർ പ്രത്യേകം ശ്രദ്ധിച്ചിരിക്കുന്നു ഈ ശ്രദ്ധ പാട്ടുകളുടെ സംഗീത സുഖത്തെയും വർദ്ധിപ്പിക്കാൻ സഹായകമായിട്ടുണ്ട്. ആദിപ്രാസം, അന്ത്യപ്രാസം, അനുപ്രാസം, വൃത്ത്യനുപ്രാസം, യമകം തുടങ്ങിയ ശബ്ദാലങ്കാരങ്ങൾ യാതൊരു പ്രയാസവുംകൂടാതെ വാര്യർ ഇതിൽ പ്രയോഗിച്ചിട്ടുണ്ട്. 'ഇന്ദ്രാദികളും വന്നു വലച്ചു നമ്മെ' എന്നു തുടങ്ങുന്ന പദത്തിലും 'അപുത്രമിത്രകാന്താരം' എന്നു തുടങ്ങുന്ന ചരണത്തിലുംകാണുന്ന ആദ്യക്ഷരപ്രാസം അയത്നലളിതമായിരിക്കുന്നു. 'തപ്തതോയസികതമാവതി' എന്നുള്ള പദത്തിൽ പ്രയോഗിച്ചിരിക്കുന്ന അനുപ്രാസവും 'ദശാദോഷമതേഷാതോനശേഷമോത്തു'' എന്ന ഭാഗത്തു കാണുന്ന 'ശ'യുടെ ആവർത്തനവും സന്ദർഭത്തിനു് ഏററവും യോജിച്ചിരിക്കുന്നു.

''അകൃത്രിമധൃതിമനവദ്യം
അടുത്തു ചെന്നിനിയനുപദ്യേയം
ആകൃതികണ്ടാലതിരംഭേയം
ആരാലിവർത്തന്നധരം പേയം''

എന്നുള്ള ഭാഗത്തുകാണുന്ന അന്ത്യാക്ഷരപ്രാസം സംഗീതഭംഗിക്കു മാററുകൂട്ടുന്നുണ്ട്. ഇതിനുവേണ്ടി സംസ്കൃതപദങ്ങളെയും സംസ്കൃതവിഭക്തികളെയും ഉണ്ണായി ഉപേക്ഷിക്കാതെ ഈ പാട്ടുകളിൽ സ്വീകരിച്ചിട്ടുണ്ട്.

''സ്വരത്തിനുടെ മാധുര്യംകേട്ടാ-
ലൊരുത്തിയെന്നു നിശ്ചയം
സ്വൈരം ചാരേ ചെന്നവളുടെ ഞാൻ
സുമുഖിയോടൊരു രീതി പൃച്ഛേയം
മരത്തിനിടയിൽ കാണാതെ സു-
ന്ദരത്തിനുടെ സാദൃശ്യം
കേനവിധിയോഗാൽ കേണിടുന്നിവൾ

കേനന്ത വിധിനാപരോക്ഷ്യം' എന്ന ഭാഗത്തുള്ള ആദ്യപ്രാസം സംസ്കൃത പദങ്ങളും രീതികളും കൊണ്ടുതന്നെ നിർവ്വഹിച്ചിരിക്കുന്നതു നോക്കുക:– ദ്വിതീയാക്ഷരപ്രാസത്തിന്റെ കാര്യത്തിലും കവി വളരെ നിഷ്കർഷിച്ചിരുന്നതായി കാണാം. എല്ലാപദത്തിലും നിവൃത്തിയുള്ളിടത്തോളം അതു പാലിക്കാൻ കവി യത്നിച്ചിരിക്കുന്നു. ഇതിൽനിന്ന് ശബ്ദാലങ്കാരത്തിന്റെ കാര്യത്തിൽ ഒരു അലംഭാവം അദ്ദേഹത്തിനില്ലായിരുന്നു എന്നു മനസ്സിലാക്കാം.

ഉപമ, ഉൽപ്രേക്ഷ, രൂപകം, സ്വഭാവോക്തി, അർത്ഥാന്തരന്യാസം, തുടങ്ങിയ അലങ്കാരങ്ങൾ പ്രയോഗിക്കുവാനും വാര്യർ നിഷ്പ്രയാസം സാധിച്ചിട്ടുണ്ട്. അർത്ഥത്തിനു വൈശദ്യവും ഭംഗിയും നൽകുകയാണ് അലങ്കാരം ചെയ്യുന്നതു്. പാണ്ഡിത്യ പ്രകടനത്തിനായിട്ടല്ല അർത്ഥാലങ്കാരങ്ങൾ അദ്ദേഹം പ്രയോഗിച്ചിട്ടുള്ളതെന്ന് തെളിയിക്കാൻ വിഷമമില്ല. 'തപ്തതോയസികതമാലതി' എന്നുള്ളിടത്തു് ഉപമയും, 'പാദസാം നിചയം വാനൊഴിഞ്ഞളവു്' എന്ന ഭാഗത്തു് അപ്രസ്തുത പ്രശംസയും 'വാഴ്കും ദൈവഗതിക്കു നീക്കമൊരു നാളുണ്ടോ എന്നിടത്തു് അർത്ഥാന്തരന്യാസവും മറ്റും എത്ര ഭംഗിയായി നിബന്ധിച്ചിരിക്കുന്നതെന്നു നോക്കുക. ഈ അലങ്കാരങ്ങളെല്ലാം അർത്ഥത്തെ വേണ്ടവണ്ണം വിശദീകരിക്കുന്നുമുണ്ട്.

കാവ്യഭംഗി കൈവരുത്തുന്നതിനുള്ള മറെറാരു ഉപാധിയാണ് വർണ്ണന. വർണ്ണ്യവസ്തുവിന്റെ പൂർണ്ണപ്രതീതി അനുവാചക ഹൃദയത്തിൽ ഉളവാക്കുകയാണ് വർണ്ണനയുടെ ലക്ഷ്യം. ഉണ്ണായിവാര്യരാകട്ടെ വർണ്ണനയുടെ കാര്യത്തിൽ മിതത്വം ശീലിച്ച ആളാണെന്നു തോന്നുന്നുണ്ട്. കുഞ്ചൻ നമ്പ്യാരുടെ വർണ്ണനപോലെ സ്ഥൂലമല്ല വാര്യരുടെ വർണ്ണന. ആവശ്യത്തിനുമാത്രമേ വർണ്ണന അദ്ദേഹം നടത്തിയിട്ടുള്ളു. ഉദ്യാനത്തിന്റെ വർണ്ണന അത്യന്തം രമണീയമായി

ട്ടുണ്ടു്. കാട്ടാളന്റെ വരവും, സംഭാഷണവും അയാളുടെ കാമാർത്തിയെ വെളിപ്പെടുത്തുന്ന സംഭാഷണവും എല്ലാം ഹൃദ്യമായിട്ടാണു് വർണ്ണിച്ചിരിക്കുന്നതു്. ഏതു ഭാവരസങ്ങളെയും തനിക്കിഷ്ടമായ മട്ടിൽ പ്രതിപാദിച്ചുപോകുന്ന ആ കവികന്റെ ശക്തിയും നിപുണതയും ലോകശാസ്ത്രകാവ്യ പാണ്ഡിത്യവുംകൊണ്ടു് പുഷ്കലമായി ഭവിച്ചിട്ടുള്ളതാണെന്നു് ആരും സമ്മതിക്കും. വ്യാകരണ പണ്ഡിതന്മാരെ ചിലപ്പോഴൊക്കെ ചൊടിപ്പിക്കുമെങ്കിലും സഹൃദയരെ ആഹ്ലാദിപ്പിക്കുന്ന ഒന്നാണു് ഉണ്ണായിയുടെ കാവ്യശൈലി എന്നുള്ളതു് നിസ്തർക്കമാണു്. ആടാനും പാടാനും കൊള്ളാവുന്ന അപൂർവ്വം ചില കഥകളിൽ നളചരിതം അഗ്രിമസ്ഥാനമർഹിക്കുന്നു എന്നു പറയുന്നതു് അതിശയോക്തിയല്ല എന്നു് ഇത്രയും കൊണ്ടു് വ്യക്തമാകുമല്ലോ. പൃഥക്കരിപ്പുറത്താൽ തന്റെ കാവ്യം ഏതുമട്ടിൽ ഇരിക്കണമെന്നു് താൻതന്നെ മുൻകൂട്ടി തിട്ടപ്പെടുത്തിയിരുന്നുവെന്നും സരസ്വതി നന്നെ അനുഗ്രഹിച്ചതു് തന്നെസംബന്ധിച്ചിടത്തോളം സ്വാനുഗ്രഹമായിരുന്നെന്നും വാര്യർ ഈ കഥകളിയിലൂടെ കാണിച്ചിരിക്കുകയാണു് "കനക്കുമർത്ഥവും സ്വധകണക്കെപ്പദനിരയും അനർഗ്ഗളം യമകവും അന്ത്യപ്രാസം ഉപമാദി ഇണക്കം കലർന്ന രമ്യം ജനിക്കും നൽസാരസ്വതം" ഉണ്ണായി വാര്യരുടെ ആത്മാവിഷ്കരണേച്ഛയെത്തന്നെയാണു് കാണിക്കുന്നതു്.

## 9. പാത്രസൃഷ്ടി

[ഉണ്ണായിവാര്യരുടെ പാത്രസൃഷ്ടി വൈഭവം വ്യക്തമാക്കുക]

നോവൽ കർത്താക്കളെപ്പോലും അത്ഭുതപ്പെടുത്തുന്നപാത്രരചനാവൈദഗ്ധ്യം ഉണ്ണായി വാര്യരുടെ ഒരു സവിശേഷതയാണു്. കഥാപാത്രങ്ങളുടെ വ്യക്തിത്വത്തെ പ്രദർശിപ്പിക്കുവാൻ ഒരു നോവൽ കർത്താവിനു് നിരവധി സന്ദർഭങ്ങൾ ലഭിക്കുമ്പോൾ ആട്ടക്കഥാകൃത്തിനു് ലഭിക്കുന്ന സന്ദർഭങ്ങൾ

വളരെ വിരളമാണ്. അസാമാന്യമായ കഴിവു പ്രകടിപ്പിച്ചായാൽത്തന്നെയും കഥാപാത്രങ്ങളുടെ സ്മരണ കാണികളുടെ ഹൃദയത്തിൽനിന്നു മായാതിരിക്കാൻ ഉണ്ണായിവാര്യർക്കു കഴിഞ്ഞിട്ടുണ്ട്. രണ്ടാം ദിവസത്തെ കഥയിൽ കൂടുതൽ മിഴിവോടുകൂടി പ്രകാശിക്കുന്ന കഥാപാത്രങ്ങൾ നളൻ, ദമയന്തി, കലിദ്വാപരന്മാർ, പുഷ്കരൻ, കാട്ടാളൻ എന്നിവരത്രേ. തുടക്കത്തിൽ വീരോദ്ധതനും ക്രമേണ ശൃംഗാര ലളിതനുമായി ഒന്നാം ദിവസത്തെ കഥയിൽ പ്രത്യക്ഷപ്പെട്ട നളനെ, രതിഭാവലോലനായിട്ടാണ് ഇതിൽ ആദ്യം അവതരിപ്പിക്കുന്നതു്. ഹൃദയേശ്വരിയായ ദമയന്തിയെ ദേവേന്ദ്രാദികളുടെ വരപ്രസാദത്തോടേ, പത്നിയായി ലഭിച്ചതിൽ അതിവസന്തുഷ്ടനായ നളൻ ശൃംഗാര രസത്തെയാണ് ആദ്യരംഗങ്ങളിൽ സ്ഫുരിപ്പിക്കുന്നതു്. സംഭോഗവിപ്രലംഭത്തിന്റെ ആലംബനോപാധികളാണ് രണ്ടാമങ്കാരംഭത്തിലെ നളദമയന്തിമാർ. 'നവയൗവനവും വന്നു നാൾതോറും വളരുന്നു കളയൊല്ലാ വൃഥാകാലം നീ' എന്നു ദമയന്തിയെ പ്രലോഭിപ്പിക്കുന്ന നളൻ തികച്ചും ശൃംഗാരലളിതനാണ്. 'ശങ്കകളകരതില്ലു വഴിപോലെ' എന്നു ദമയന്തിയെ പ്രീണിപ്പിക്കുന്ന ആ നായകൻ നായികയുടെ ലജ്ജാ വൈവശ്യാദികളെ നീക്കി നിഷധപുരത്തിൽ സുഖമായിരിക്കുന്നു. ഈ സന്ദർഭത്തിൽ തികഞ്ഞ ഉപകാരസ്മരണ അദ്ദേഹത്തിൽ പ്രകടമാകുന്നുണ്ട്. 'സാമ്യമകന്ന ഉദ്യാന'ത്തിൽ വിലാസലോലരായിക്കഴിഞ്ഞ നായികാനായകന്മാർ 'സൗവർണ്ണഹംസംചെയ്ത സൗഹൃദ'ത്തെ കൃതജ്ഞതാപൂർവ്വം സ്മരിക്കുകയും ചെയ്യുന്നുണ്ട്.

നളന്റെ ജീവിതത്തിൽ ഒരു കാർകൊണ്ടൽ വന്നുകയറിയതുപോലെയായിരുന്നു കലി ദ്വാപരാദികൾ നളന്റെ നേർക്കു അസൂയാകലുഷിതരായിത്തീർന്ന സംഭവം. കലിയും ദ്വാപരനും പുഷ്കരനെ കൂട്ടിനുവിളിച്ചുകൊണ്ടു നളന്റെ

നേക്കുള്ള ഉഗ്രപ്രതികാരം ഫലവത്തരമാകാൻ പ്രയത്നിക്കുന്നു. പുഷ്കരൻ നളനെ ചൂതിനുവിളിക്കുന്നതു കേട്ട് നളൻ പറയുന്ന മറുപടിയിൽനിന്ന് ഉത്സാഹശാലിയായ ഒരു ഭരണാധികാരിയുടെ വീരപ്രതാപാദികൾ വ്യഞ്ജിക്കുന്നതെന്നു കാണാൻ പ്രയാസമില്ല. 'കളികളിപ്പോളും' വിടുകയില്ലെന്നും അതിൽ നിന്നുണ്ടാകുന്ന ഇളപ്പവും വലുപ്പവും 'അനുഭവനീയമാണെന്നും, പ്രസ്താവിച്ചുകൊണ്ട് സാഹസികമെങ്കിലും വീരഭാവത്താൽ പ്രേരിതനായി നളൻ ചൂതുകളിയിലേർപ്പെടുന്നു.

പരാജിതനായ നളനെ ശോകാർത്തനായിട്ടാണ് പിന്നീട് നാം കാണുന്നതു്. 'ക്ഷമിപ്പതിഹ നമുക്കിളപ്പമായ് വരും' എന്നു പ്രിയയോട് പറയുന്ന നളൻ നിശ്ചയപ്രകാരം ഒരു ഉത്തമ രാജാവുതന്നെ. പക്ഷേ ചതിപ്രയോഗത്തിൽ സത്യം വിജയിക്കണമെന്നില്ലല്ലോ. പുഷ്കരൻ രാജ്യം കൈക്കലാക്കിയതോടെ നളദമയന്തിമാർ ബഹിഷ്കൃതരായി. 'എളുപ്പോൽ ഞാനിന്നു ചെയ്യേൻ ബന്ധുവോടെ വൈരികളായ്' എന്നു സ്വയം വിലപിച്ചുകൊണ്ട് തന്റെ ഈശ്വരചിന്ത കുറഞ്ഞുപോയതായിരിക്കുമോ ഈ ദൗർഭാഗ്യത്തിനു ഹേതുവെന്ന് സംശയിക്കുന്ന ആ നളൻ ദമയന്തിയുടെ ഇരുളടഞ്ഞ ഭാവിയോർത്തു് കഠിനമായി ദുഃഖിക്കുന്നു. ശോകാർത്തനായ കഥാനായകൻ കരുണരസത്തിന്റെ കൊച്ചോളങ്ങൾ ആ രംഗത്തു് ഇളക്കുന്നുണ്ട്. ആഹാരത്തിനുപോലും വകയില്ലാതെ പക്ഷികളെ പിടിച്ചു തിന്നാൻ വസ്ത്രം വലയാക്കിയതോടെ നളൻ—കലിപ്രേരിതനാകയാൽ—പരിഹാസ്യനായിത്തീരുന്നു. 'ഒരു നാളും നിരൂപിതമല്ലാത്ത ആ ഉദന്തം' ഓർത്തു് വ്യഥാമഥിതനായി 'ദയിതേ വൈദർഭി, നിന്നെ രക്ഷിക്കാനിന്നരിമയെനിക്കെ'ന്നു പറഞ്ഞു കരഞ്ഞുകൊണ്ട് സ്വബോധമില്ലാത്തവനെപ്പോലെ കാട്ടിൽ അലഞ്ഞുനടന്ന നളൻ ശോകത്തിന്റെ മൂർത്തിമദ്ഭാവംതന്നെയായി മാറിയിട്ടുണ്ട്. ഈ വിധത്തിൽ സംഘട്ടനദശയുടെ ഉന്നതശൃംഗത്തിൽകൊണ്ടു കഥയെ എത്തിച്ചിട്ട് ആ പ്രധാന കഥാപാത്രം ശോകഭാരാകുലനായി വിജനത്തിലേക്ക് യാത്രതിരിക്കുന്നു. വിവേകം

നഷ്ടപ്പെട്ട അദ്ദേഹം ദമയന്തിയെ 'ഖേദപ്പാടൊട്ടറിഞ്ഞിയ' നോക്കിനോക്കി ഉപേക്ഷിച്ചിട്ടാണ് പോയതും. ഇതോടെ നളന്റെ ചിത്രീകരണം വാര്യർ ഈ ഭാഗത്തിൽ അവസാനിപ്പിച്ചിരിക്കുകയാണ്. നല്ല മിഴിവുററ ഒരു കഥാപാത്രമായി വിവിധ ഭാവങ്ങളുടെയും രസങ്ങളുടെയും സമ്മേളനരംഗമായിട്ടാണ് നളനെ വാര്യർ ചിത്രീകരിച്ചിട്ടുള്ളത്.

ദമയന്തിയാകട്ടെ ഇതിൽ നിന്നും ഒട്ടും ഭിന്നപ്രകൃതിയല്ല. ഉത്തമയായ ഒരു നായികയുടെ നിലയിൽ നളനോടൊത്ത് ആഹ്ലാദസമന്വിതമായ ജീവിതമാണ് അവൾ ആദ്യം നയിച്ചത്. കലിപ്രേരണയോടെ പുഷ്കരൻ ചൂതുകളിക്കാൻ നളനെ ക്ഷണിച്ചപ്പോൾത്തന്നെ അവൾക്ക് പതിവ്രതാരത്നമായ ദമയന്തിക്ക്—ഭർത്താവിനെ പിന്തിരിപ്പിക്കാൻ ആന്തരികപ്രേരണയുളവായതാണ്. നളന്റെ പരാജയത്തിലും രാജ്യനഷ്ടത്തിലും ഹൃദയം നൊന്തു കേണ ആ ദമയന്തി എല്ലാം സഹിച്ച് അദ്ദേഹത്തിന്റെ കൂടെ ഘോരവിപിനാന്തരത്തിലേക്ക് കടക്കുകയാണ് ചെയ്തത്. ദമയന്തിയുടെ സ്വഭാവചിത്രീകരണത്തിനാണ് വാര്യർ ഈ ഭാഗത്തിൽ കൂടുതൽ പകിട്ടുകൊടുത്തിരിക്കുന്നത്. അവളുടെ ഉദാത്തഭാഗത്തെ പരീക്ഷിക്കാനെന്നപോലെയാണ് അവളെയും കാട്ടിലേയ്ക്കയക്കുകയുണ്ടായത്. 'ഒരിക്കലും വേർപെട്ടിരിക്കയില്ല വല്ലഭനെ നിയാപാതിൽ' എന്ന നിർബന്ധം പിടിച്ച ദമയന്തിയെ ഉറക്കിക്കിടത്തിയിട്ട് കലിപ്രേരണമൂലം നളന് അവളെ ഉപേക്ഷിക്കാൻ സാധിച്ചുള്ളു.

നിഷധേശ്വരനെ വിളിച്ച് ഉറക്കെ കരഞ്ഞുകൊണ്ട് കാട്ടിലലയുന്ന ദമയന്തിയുടെ ചിത്രം ഏറെ ശോകാകുലമാക്കാൻ വാര്യർക്ക് കഴിഞ്ഞു. അവളുടെ സ്വഭാവത്തിന്റെ പരിശുദ്ധത വ്യക്തമാക്കുന്ന ഒരു രംഗമാണ് കാട്ടാളനും ദമയന്തിയുമായുള്ളത്. ഭർതൃനിരതൈകമതിയായ അവൾക്ക് ചാരിത്ര്യാഗ്നിയിൽ ആ കാട്ടാളനെ ശലഭമാക്കാൻ കഴിഞ്ഞു. സാർത്ഥവാഹസംഘത്തോടൊത്ത് രാജമാതാവിന്റെ സമീപമെത്തുന്ന ദമയന്തി ഏറെ വിധുരയാണെങ്കിലും

അവൾ സ്വന്തം നിഷ്ഠകളെയും ദൃഢവ്രതത്തെയും പരിശുദ്ധിയെയും ഉപേക്ഷിച്ചു ജീവിക്കാൻ തയ്യാറില്ല എന്നു് അവരെ അറിയിക്കുന്നു. സുദേവൻ എന്ന ബ്രാഹ്മണൻ വന്നു കാണുമ്പോഴും ദമയന്തി നളനെക്കുറിച്ചു് ഓർത്തു് ഖേദവ്യാകുലയായി കഴിയുകയായിരുന്നു. പിതൃസന്നിധിയിലെത്തിയപ്പോഴും താല്ക്കാലികമായ ഒരാനന്ദമേ അവൾക്കുണ്ടായിരുന്നുള്ളൂ. അവളുടെ സുദൃഢമായ സ്നേഹം അർപ്പിക്കപ്പെട്ടിരുന്ന ആ നളമഹാരാജാവു് എവിടെയാണെന്നറിയാൻ കഴിയാഞ്ഞതിനാൽ അവളിൽനിന്നു ഉൽക്കടമായ ശോകം തീരെ വിട്ടുമാറിയില്ല. ശോകത്തിന്റെ അഗാധഗർത്തത്തിൽപ്പതിച്ച നിലയിലാണു് ഈ ആട്ടക്കഥയുടെ അവസാനമായപ്പോൾ ദമയന്തിയെ വാര്യർ അവതരിപ്പിച്ചതു്.

വാര്യരുടെ അസാമാന്യമായ പാത്രസൃഷ്ടിവൈഭവം അതിന്റെ സമ്പൂർണ്ണതയെ പ്രാപിച്ചിട്ടുള്ളതായിക്കാണുന്നതു് കലി, കാട്ടാളൻ എന്നീ വ്യക്തികളുടെ സ്വഭാവ ചിത്രീകരണത്തിലാണു്.

പ്രാകൃതചിത്തവൃത്തിയുടെ മൂർത്തീകരണങ്ങളാണു് കലിയും കാട്ടാളനും; എങ്കിലും കലി ദുഷ്ടതകളുടെ സമാഹാരവും കാട്ടാളൻ ദുരിതങ്ങളുടെയും മനുഷ്യത്വത്തിന്റെയും ഒരു മിശ്രിതവുമാണെന്നു പറയാം. ദുർബ്ബലഭാവങ്ങളൊന്നും കലിയിൽ ഇല്ല; കാട്ടാളനു്, കാട്ടിൽ ഒരു ദീനരോദനം കേട്ടപ്പോൾ ആരായാലും അന്വേഷിച്ചേതീരൂ എന്നും ആപത്തിൽപ്പെട്ടയാളിനെ രക്ഷിക്കണമെന്നും തോന്നി. കാമവികാരം അവനിൽ മുന്നിട്ടുനിന്നു എന്നതല്ലാതെ മറ്റൊന്നും ആ വ്യക്തിയിൽ അനാശാസ്യമായിക്കാണുന്നില്ല. ധീരനും,കുറെയൊക്കെ വിവേകശാലിയുമാണു് ആ വനചരൻ. 'പോരാനായിങ്ങിതു നാലോ ഭീതതയെന്തേ വന്നുതാനും' എന്നു പ്രസ്താവിക്കുന്നതിൽനിന്നു് അവന്റെ ധൈര്യം വ്യഞ്ജിക്കുന്നുണ്ടു്. അസാമാന്യസൗന്ദര്യം കണ്ടപ്പോൾ ആകൃഷ്ടനായിപ്പോയ കാട്ടാളൻ സാധാരണ മനുഷ്യന്റെ പ്രതീകമാണെന്നല്ലാതെ കലിയെപ്പോലെ പ്രതികാര പുരുഷനാണെന്നു വരുന്നില്ല. ദേവേന്ദ്രാദികൾ 'നളനിൽ തവ വൈരമനർത്ഥകരം കരുതിടവാൻ അവൻ ഗുണവാൻ, വ്യസനം തവ വരുമുടനേ' എന്നു് അനു

ശാസിച്ചിട്ടുപോലും 'എന്തിനിന്നിതുകേട്ടിട്ടുജ്വലിക്കുന്നുണ്ടു കോപം' എന്നു് അലറിക്കൊണ്ടു് നളനെ കലി ആവേശിക്കുകയായിരുന്നു. ലോകസാമാന്യമായ പല തത്വങ്ങളും ഉദ്ധരിക്കത്തക്ക സാമാന്യജ്ഞാനം വാൎയ്യരുടെ കാട്ടാളനുണ്ടു്. 'വാതിച്ചോൎക്കുംപ്രാണാപായേ ജാതിച്ചാദ്യം വേണ്ടാതൊട്ടുവാൻ' എന്നു ഉറക്കെപ്പറയുന്ന കാട്ടാളൻ വെറും അപരിഷ്കൃതനാണെന്നു പറഞ്ഞുകൂടാ. 'ഈശ്വരനാശ്രിതവത്സലനല്ലേ'? എന്നു അവൻ ചോദിക്കുന്നതു കേട്ടാൽ നമുക്കു് അവനോടു് അനുകമ്പയാണു് തോന്നുന്നതു്. കാട്ടിൽ ഏകാകിനിയായി നടന്നു് ആപത്തിലകപ്പെട്ട ഒരു സുന്ദരിയെ രക്ഷിച്ച സ്ഥിതിക്കു് അവളെ തന്റെ കാമസമ്പൂൎത്തിക്കു് ഉപകരണമാക്കാമെന്നു് ആ കാട്ടാളൻ ശുദ്ധബുദ്ധിയിൽ കരുതിയെന്നേ വിചാരിക്കേണ്ടതുള്ളൂ. അതിന്റെ ദുരന്തഫലംതന്നെ അവനു കിട്ടുകയും ചെയ്തു. തന്റെ പ്രാഗത്ഭ്യം മുഴുവനും വേണ്ടതുപോലെ കാട്ടാൻ സൎവ്വസ്വാതന്ത്ര്യവും ഉള്ള കാട്ടാളൻ, അവന്റെ വിഹാരരംഗമായ കാട്ടിൽ, ഒരു ഉന്മത്തനായ പ്രഭുവിനെപ്പോലെ, മദോന്മത്തനായ ഒരു ദേശാധിപതിയെപ്പോലെ പെരുമാറിയെന്നേയുള്ളൂ. ഈ മട്ടിൽ കാട്ടാളനെ അവതരിപ്പിച്ച വാൎയ്യർ സ്വഭാവചിത്രീകരണത്തിൽ ഏറെ സ്വതന്ത്രമായൊരു നിലപാടാണു് സ്വീകരിച്ചിട്ടുള്ളതെന്നു കാണാമല്ലോ.

ഭാഷയുടെയും വ്യാകരണ നിയമങ്ങളുടെയും കാൎയ്യത്തിൽ വാൎയ്യർ അവലംബിച്ച അതേ സ്വാതന്ത്ര്യ ബുദ്ധിതന്നെയാണു് പാത്രാവിഷ്കരണത്തിലും സ്വീകരിച്ചതെന്നു് ഇതിൽ നിന്നും വ്യക്തമാകുന്നുണ്ടല്ലോ. ഒന്നാം ദിവസത്തെ കഥയിൽ ദൂതനായ ഹംസത്തെ അതിസ്സമൎത്ഥമായി ചിത്രീകരിച്ച തൂലികയ്ക്കു്, ഈ വിധമൊരു കാട്ടാളനേയും കലിയേയും അല്ല ചിത്രീകരിക്കാൻ കഴിഞ്ഞതെങ്കിൽ തീൎച്ചയായും ഗണ്യമായ ലാഘവം സംഭവിച്ചു പോകുമായിരുന്നു. വാൎയ്യരുടെ പാത്രസ്വഭാവാവിഷ്കരണത്തിലുള്ള വൈദഗ്ദ്ധ്യം തീൎച്ചയായും അന്യാദൃശം തന്നെ.

---

# നളചരിതം

(ആട്ടക്കഥ)

# രണ്ടാം ദിവസം

## രംഗം 1 നളരാജധാനി

ശ്ലോകം 1

തോടി-അടന്ത

സുരേന്ദ്രൈസ്സംപ്രീതൈ രിഹ സദസി ദത്താനഥ വരാ-
നവാപ്യോ ദുഷ്പ്രാപാൻ നിഷധനൃപതിസ്താം പ്രിയതമാം
മുദാ പാണൌകൃത്യ ശ്വശുരനഗരാദാത്മനഗരം
ഗതോ രേമേ ഭൈമീം രഹസി രമയംശ്ചാടുവചനൈഃ.

---

ശ്ലോകം 1. അഥ (അനന്തരം) സംപ്രീതൈഃ സുരേന്ദ്രൈഃ (സന്തുഷ്ടരായ സുരേന്ദ്രന്മാരാൽ) ഇഹ സദസി (ഈ സദസ്സിൽ വച്ച്) ദത്താൻ ദുഷ്പ്രാപാൻ വരാൻ (നല്കപ്പെട്ട ദുർല്ലഭങ്ങളായ വരങ്ങളെ) അവാപ്യ നിഷധനൃപതിഃ (ലഭിച്ചവനായ നിഷധരാജാവ്–നളൻ) താം പ്രിയതമാം (ആ പ്രിയതമയെ) മുദാ (സസന്തോഷം) പാണൌകൃത്യ (വിവാഹം ചെയ്തിട്ട്) ശ്വശുരനഗരാത് ആത്മനഗരം ഗതഃ (ശ്വശുരന്റെ നഗരത്തിൽ നിന്ന് സ്വന്തം നഗരത്തെ പ്രാപിച്ചിട്ട്) ചാടുവചനൈഃ രഹസി ഭൈമീം രമയൻ (പ്രിയവാക്കുകൾ കൊണ്ട് വിജനസ്ഥലത്ത് ഭൈമിയെ ആനന്ദിപ്പിച്ചുകൊണ്ട്) രേമേ (രമിച്ചു–സുഖിച്ചു)

സാരം:– സന്തുഷ്ടന്മാരായ ദേവേന്ദ്രാദികൾ നല്കിയവയും ലഭിക്കാൻ പ്രയാസമുള്ളവയുമായ അനുഗ്രഹങ്ങൾ–വരങ്ങൾ ലഭിച്ച നളൻ തനിക്ക് ഏററവും പ്രിയമുള്ളവളായിരുന്ന

(നളനും ദമയന്തിയും പ്രവേശിച്ചു്)

നളൻ:—

പല്ലവി

പദം—1 കുവലയവിലോചനേ ബാലേ ഭൈമീ
കിസലയാധരേ ചാരുശീലേ!

അനുപല്ലവി

നവയൗവനവും വന്നു നാൾതോറും വളരുന്നു
കളയൊല്ലാ വൃഥാ കാലം നീ ... ...കുവ

ചരണം 1

ഇന്ദ്രാദികളും വന്നു വലച്ചു നമ്മെ;
ഇടയിൽ വന്നിടരെല്ലാം നിലച്ചു;
ഇന്ദുവദനേ! നിന്നെ ലഭിച്ചു; ഇതിനാൽ
എനിക്കു കേൾ പുരാപുണ്യം ഫലിച്ചു.

---

ദമയന്തിയെ പാണിഗ്രഹണം ചെയ്തു. അനന്തരം ഭാര്യാപിതാവിന്റെ ഗൃഹമായ കുണ്ഡിനത്തിൽ നിന്നും സ്വന്തം നഗരമായ നിഷധപുരിയിലെത്തിയ അദ്ദേഹം ഏകാന്തതയിൽ പ്രിയവാക്യങ്ങൾ കൊണ്ട് പത്നിയെ രമിപ്പിച്ചു സുഖമായി വസിച്ചു.

വൃത്തം:—ശിഖരിണി.

യതിക്കാറിൽ തട്ടം യമനസഭലംഗം ശിഖരിണി എന്നു ലക്ഷണം.

പല്ലവി:— കുവലയവിലോചനേ — കരിങ്കുവളത്തിനു സദൃശമായ കണ്ണുകളോടുകൂടിയവളേ, സുന്ദരി എന്നു സംബോധനം. കിസലയാധരേ = തളിരുപോലെയുള്ള അധരമുള്ളവളേ, ചാരുശീല = ചാരുവായ ശീലത്തോടുകൂടിയവൾ. (മൂന്നും ബഹുവ്രീഹിസമാസം)

ചരണം 1:— ഇന്ദ്രാദികൾ—ഇന്ദ്രൻ, അഗ്നി, യമൻ, വരുണൻ (പാശി) എന്നീ ദേവന്മാർ (ഒന്നാംദിവസത്തെ കഥയിൽ അവസാനഭാഗത്തു് ഇവരെ സരസ്വതി ദമയ

ഇന്നിയോ നിൻത്രപയൊന്നേ
എനിക്കു വൈരിണി മന്യേ;
തനിയേ പോയതു മൊഴിയാതോ? ... ... കവ

ചരണം 2

തവമുഖമഭിമുഖം കാണ്മേൻ; തമ്പി,
തളിരൊളി മെയ്യിതൊന്നു പുണ്മേൻ
ധന്യനായതു ഞാനോ പാർമേൽ, ഏവ-
മൊന്നല്ല മനോരഥം മേന്മേൽ,
എന്നിരിക്കവേ നീയെ-
ന്തെന്നിൽ വഹസി വാമ്യം?
ഇതിനാലുണ്ടതി വൈഷമ്യം ... ... കവ

---

ന്തിക്കു പരിചയപ്പെടുത്തിക്കൊടുക്കുന്നുണ്ട്. അവർ വധൂവരന്മാരെ അനുഗ്രഹിച്ചിട്ടാണ് ഭജിയതും) വന്നിടർ = വന്ന + ഇടർ = (പേരെച്ചത്തിന്റെ അന്ത്യമായ അകാരം സ്വരം പരമായതിനാൽ ലോപിച്ചു) ഇടർ = ദുഃഖം; തെറ്റും. പുരാപുണ്യം = പൂർവ്വപുണ്യം: പണ്ടു ചെയ്ത പുണ്യം. ത്രപ= ലജ്ജ. വൈരിണി = ശത്രുവായവൾ. മന്യേ = ഞാൻ കരുതുന്നു. [സംസ്കൃതവ്യാകരണ രീതിയനുസരിച്ച് ത്രപ സ്ത്രീലിംഗമാകയാൽ വൈരണി എന്ന സ്ത്രീലിംഗപദം വാര്യർ സ്വീകരിച്ച് സംസ്കൃതഭാഷാപക്ഷപാതിത്വം പ്രകടമാക്കിയിരിക്കുന്നു] തനിയേ പോയതുമൊഴിയാതോ? ആ ലജ്ജ എന്ന ശത്രുവും സ്വയമേ ഒഴിഞ്ഞു പോവുകയില്ലേ?

ചരണം 2:-അഭിമുഖം = നേരെ. (മുഖത്തോടുമുഖം) കാണ്മേൻ—എനിക്കു കാണാം പുണ്മേൻ — എനിക്ക് പുല്കാം. പാർമേൽ = ഭൂമിയിൽ. മേന്മേൽ = മേല്ക്കുമേൽ(ശ്രീ.ഇളംകുളത്തിന്റെ പരിഷ്കരിച്ച പതിപ്പിലും 'മെന്മേൽ' എന്നു കാണുന്നത് അച്ചടിപ്പിശകായിരിക്കുമോ?) നീയെന്തെന്നിൽ വഹസി വാമ്യം — നീ എന്തിനാണ് എന്നോട് പ്രതികൂലഭാവം കാട്ടുന്നത്?

ചരണം 3

കലയും കമലയു മെപ്പോലെ നിന്റെ.
കലയ മാമപി നീയപ്പോലെ,
കലയുവതികൾ മൗലിമാലേ! ശങ്ക-
കളക, രമിക്ക വഴിപോലെ;
മത്തകോകിലമായൊ-
ദ്യാനമതിൽ ച്ചെന്നൊ-
രത്തലെന്നിയെ വാഴ്ക നാം ... ... കവ

---

ചരണം 3. തവ = നിനക്കു കലയുംകമലയുംഎപ്പോലെ = കലയും കമലയും എങ്ങിനെയാണോ, അപ്പോലെ = അതുപോലെ. മാംഅപികലയ = എന്നെയും കരുതിയാലും, കലയു......മാല = കലസ്ത്രീകൾക്കു ശിരോരത്നമായവൾ; സർവ്വോൽകൃഷ്ട. മത്ത......ദ്യാനം = മദിച്ചുരസിക്കുന്ന കുയിലുകളോടുകൂടിയപൂവനം. അത്തലെന്നിയെ = നിർവിഷാദം.

'കലയും കമലയും' എന്ന പ്രയോഗത്തിന്ന് പല വ്യാഖ്യാനങ്ങളും കല്പിച്ചു കാണുന്നുണ്ട്. എ. ആർ. കാന്താരതാരകത്തിൽ "കല എന്നും കമല എന്നും ദമയന്തിയുടെ രണ്ടു സഖിമാരാകുന്നു; കല എന്നൊരു സഖിയെപ്പറ്റി നൈഷധകാവ്യത്തിൽ ശ്രീഹർഷനും പറയുന്നുണ്ട്. കമല വാര്യരുടെ സൃഷ്ടിതന്നെയായിരിക്കണം" എന്നു പറയുന്നു. [അവസാന ഭാഗത്തു **Annotation** കൊടുത്തിരിക്കുന്ന കൂട്ടത്തിൽ നോക്കുക]

## രംഗം 2. നളന്റെ അന്തഃപുരോദ്യാനം

പൂർവ്വകല്യാണി—ചെമ്പട

ശ്ലോകം 2.

കാന്തൻ കനിഞ്ഞു പറയുന്നൊരു ചാടുവാക്യം
പൂന്തേൻ തൊഴുംമൊഴി നിശമ്യ വിദർഭകന്യാ
ധ്വാന്തം ത്രപാമയമപാസ്യ നിശേന്ദുനേവ
സ്വാന്തർമ്മുദാ പുരവനേ സഹ തേന രേമേ.

---

ശ്ലോകം 2:— ചാടുവാക്യം = ചപലവചനങ്ങൾ. നിശമ്യ = കേട്ട്, പൂന്തേൻതൊഴും മൊഴി വിദർഭകന്യാ = മധുരമൊഴിയായ ദമയന്തി. ത്രപാമയം ധ്വാന്തം അപാസ്യ = ലജ്ജയാകുന്ന ഇരുട്ട് കളഞ്ഞിട്ട്. നിശാ ഇന്ദുനാ ഇവ = രാത്രി ചന്ദ്രനോടുകൂടെ എന്നപോലെ. സ്വാന്തർമ്മുദാ = തന്റെ മനസ്സന്തോഷത്തോടുകൂടെ. പുരവനേ = രാജധാനിയിലെ ഉദ്യാനത്തിൽ. തേനസഹരേമേ = അവനോടൊത്തു രമിച്ചു. 'പുരവരേ' എന്ന പാഠം ഏ. ആർ. സ്വീകരിച്ച് 'ശ്രേഷ്ഠമായ പുരത്തിൽ' എന്നർത്ഥം നല്കിക്കാണുന്നു. അടുത്തപാദംകൂടി കണക്കിലെടുക്കുമ്പോൾ പുരവനേ എന്ന പാഠമാണ് സമീചീനമെന്നുകാണാം. ചന്ദ്രൻ രാത്രിയിലെ ഇരുട്ടുനീക്കുകയും രാത്രിയോടൊത്തു രമിക്കുകയും ചെയ്യുന്നതുപോലെ നളൻ ദമയന്തിയുടെ ലജ്ജയാകുന്ന ഇരുട്ടുനീക്കുകയും അവർ അങ്ങനെ രമിക്കുകയും ചെയ്തു എന്നുസാരം. ഉപമയും രൂപകവും അലങ്കാരങ്ങൾ ഈ പദ്യത്തിൽ പ്രയുക്തമായിട്ടുണ്ട്.

വൃത്തം:— വസന്തതിലകം.

ചൊല്ലാം വസന്തതിലകം തഭജം ജഗംഗം എന്നു ലക്ഷണം.

ദമയന്തി:— പല്ലവി

പദം 2 സാമ്യമകന്നോരുദ്യാനം; എത്രയുമാഭി-
രാമ്യമിതിനുണ്ടതു നൂനം

അനുപല്ലവി

ഗ്രാമ്യം നന്ദനവനം അരമ്യം ചൈത്രരഥവും
സാമ്യം നിനയ്ക്കുന്നാകിൽ കാമ്യമല്ലിതു രണ്ടും
... ... സാമ്യ

ചരണം 1

കങ്കേളി ചമ്പകാദികൾ പൂത്തു നില്ക്കുന്നു,
ശങ്കേ വസന്തം ആയാതം;
ഭൃംഗാളി നിറയുന്നു പാടല പടലിയിൽ;
കിം കേതകങ്ങളിൽ മൃഗാങ്കനുദിക്കയല്ലീ?... സാമ്യ

---

പദം. 2. പല്ലവി:— സാമ്യമകന്ന = നിസ്തുല്യമായ. ആഭിരാമ്യം = അഭിരാമമായ അവസ്ഥ; ഭംഗി. നൂനം = തീർച്ച.

അനുപല്ലവി:— ഗ്രാമ്യം = നാടൻ. നന്ദനവനം = ദേവേന്ദ്രന്റെ നന്ദനോദ്യാനം. അരമ്യം = ഭംഗിയില്ലാത്തത്. ചൈത്രരഥം = ചിത്രരഥനെ സംബന്ധിച്ചത് എന്നു വാച്യാർത്ഥം. അളകാപുരിയിൽ കുബേരന്റെ ഉദ്യാനം. കാമ്യമല്ല = അഭിലഷണീയമല്ല. (നളന്റെ കൊട്ടാരത്തിലെ ഉദ്യാനത്തിന്റെ രമണീയത പരിഗണിച്ചാൽ നന്ദനോദ്യാനവും അളകയിലെ ചൈത്രരഥവും ഒട്ടുംതന്നെ അഭിലഷണീയമായിരിക്കയില്ല ഔപമ്യത്തിന് എന്ന് ആശയം)

ചരണം:— 1. കങ്കേളിചമ്പകാദികൾ = അശോകം, ചമ്പകം തുടങ്ങിയവ. ശങ്കേവസന്തം ആയാതം = വസന്തം വന്നുചേർന്നതാണോ എന്നു ഞാൻ സംശയിക്കുന്നു. ഭൃംഗാളി = വണ്ടിണ. പാടലപടലി = പാതിരിമരങ്ങളുടെ പറ്റം. കേതകം = കൈത. കിം = എന്ത്? മൃഗാങ്കനുദിക്കയല്ലീ = ചന്ദ്രനുദിക്കുകയാണോ? (പൂവ്വിന് മുഖത്തിൽ ചന്ദ്രനുദിക്ക

ചരണം 2

പൂത്തും തളിൎത്തു മല്ലാതെ ഭൂരുഹങ്ങളിൽ
പേൎത്തുമൊന്നില്ലിവിടെ കാണ്മാൻ;
ആൎത്തുനടക്കും വണ്ടിൻ ചാൎത്തും കുയിൽക്കുലവും
വാഴ്ത്തുന്നു മദനന്റെ കീൎത്തിയെ മറ്റൊന്നില്ല.

ചരണം 3

സൎവ്വൎത്തു രമണീയമേതൽ പൊന്മയക്രീഡാ-
പൎവ്വതമെത്രയും ചിത്രം
ഗൎവ്വിത ഹംസകോകം ക്രീഡാതടാകമിതു
നിൎവൃതികരങ്ങളിലിവണ്ണം മറ്റൊന്നില്ല.

... ... സാമ്യ

---

കയാണോ എന്നു സംശയിക്കത്തക്കവിധത്തിൽ കേതകക്കൂട്ടത്തിനിടയിൽ കൈതപ്പൂക്കൾ വിടൎന്നു നില്ക്കുന്നു എന്നാശയം) അലങ്കാരം ഉൽപ്രേക്ഷ. ഉദിച്ചുവരുന്ന ചന്ദ്രന്റെ നിറവും കൈതപ്പൂവിന്റെ നിറവും സദൃശമാണല്ലോ.

ചരണം:— 2 ഭൂരുഹങ്ങൾ = വൃക്ഷങ്ങൾ. പേൎത്തും = വീണ്ടും (പ്രകൃതത്തിൽ എത്ര തിരഞ്ഞാലും എന്നാശയം) ചാൎത്ത് = കൂട്ടം. വാഴ്ത്തുന്നു = പ്രശംസിക്കുന്നു. മദനന്റെ കീൎത്തി = കാമദേവന്റെ പ്രാശസ്ത്യം. [വണ്ടുകളും കുയിലുകളും മുഴക്കുന്ന ഗാനാലാപത്തെ കാമന്റെ പ്രശസ്തിയെക്കുറിച്ചുള്ള പ്രകീൎത്തനമായി ഉൽപ്രേക്ഷിച്ചിരിക്കുന്നതിനാൽ ഉൽപ്രേക്ഷ എന്ന അലങ്കാരം]

ചരണം:- 3 സൎവ്വൎത്തുരമണീയം = സൎവ്വ + ഋതു + രമണീയം = എല്ലാ ഋതുക്കളുടെയും രമണീയത കളിയാടുന്നത്. ഏതൽ = ഈ. പൊന്മയക്രീഡാപൎവ്വതം = സ്വൎണ്ണനിറം വഹിക്കുന്ന ചെറിയകുന്ന് (ക്രീഡക്കുള്ളത്) ചിത്രം = അത്ഭുതകരം. ഗൎവ്വിതഹംസകോകം = ഗൎവ്വിഷ്ഠങ്ങളായ (മദം തിങ്ങിയ) അരയന്നങ്ങളോടും ചക്രവാകങ്ങളോടും കൂടിയത്. ക്രീഡാതടാകം = വിനോദത്തിനുള്ള തടാകം നിൎവൃതികരങ്ങളിൽ = ആനന്ദദായകങ്ങളായവയിൽ.

മാരധനാശി—ചെമ്പട

നളൻ:— പല്ലവി

പദം 3. ദയിതേ നീ കേൾ കമനീയാകൃതേ!

അനുപല്ലവി

അയിതേ വിവാഹത്തിനു മുൻ—
പുണ്ടു കമ്പനീയം വൃത്തം ...... ദയിതേ

ചരണം 1

ഓരോ ജനങ്ങൾ ചൊല്ലി നിൻഗുണമങ്ങു നിശമ്യസദാ
ധീരോപി ഞാനധികം മഞ്ജിമയഞ്ജിയനംഗതജാ,
ആരാമലേ നിനച്ചു ഭംഗിതരംഗിതമംഗമിദം,
ഓരോ ദിനം യുഗമായിംഗിതമെന്നുമൊളിച്ചു ചിരം
[ദയിതേ

ചരണം 2

ആരുമറിയാതെന്നംഗജ സങ്കടമെന്ന ധിയാ
ആരാമം പുക്കേനിമം ഭൃംഗ വിഹംഗമസങ്കുലിതം;
ദൂരേസുഖമെന്നായി, തദനു അടകൻ പുനരിങ്ങടകൻ
പാരം വലഞ്ഞേൻ, അപ്പോൾ സംഗതനായൊരു ഹംസവരൻ
......ദയിതേ

---

പദം 3. അ:പ അയി = അല്ലയോ. തേ = നിന്റെ. അൻകമ്പനീയം = അനുകമ്പയെ ജനിപ്പിക്കുന്നതു്. വൃത്തം = വൃത്താന്തം.

ചരണം:— 1 ധീരോപി = ധീരനാണെങ്കിലും അനംഗതജാ = മന്മഥതാപത്താൽ. ഭംഗിതരംഗിത മംഗമിദം = ഈ അഴകേറിയ ശരീരത്തെ. ഇംഗിതം = അഭിലാഷം.

ചരണം:— 2. ധിയാ = ബുദ്ധിയാൽ. ഇമം ആരാമം പുക്കേൻ = ഈ ആരാമത്തെ പ്രാപിച്ചു. ഭൃംഗവിഹംഗമ സങ്കുലിതം = വണ്ടുകളും പക്ഷികളും നിറഞ്ഞ. അടകൻ = അടനം

ചരണം 3

സൗവർണ്ണഹംസം ചെയ്യാത്ത സൗഹൃദയമായതു സൗഹൃദമേ,
പെയ്യുന്നു നിൻമതവും വർണ്ണിതവാൻ മമകർണ്ണസുധാം,
ദൈവംനേ വിപരീതമെന്നു പറഞ്ഞു മറഞ്ഞു സഖാ,
കൈവന്നു കാമിതവും കാമിനിമാർകുല മൗലിമണേ!
......ദയിതേ

## രംഗം 3. ഇന്ദ്രലോകത്തിലേക്കുള്ള മാർഗ്ഗം

ഭൈരവി–ചെമ്പട

ശ്ലോകം 3:–

ഉപവനതലേ സൗധേ വാപീതടേ മണിമന്ദിരേ–
പ്യനിശമടതി സ്വൈരം ദാരൈർന്നളേ രതിലാലസേ

---

ചെയ്യുന്നവനായി; അലഞ്ഞുനടക്കുന്നവനായി. സംഗതൻ = വന്നുചേർന്നവൻ. 'അങ്ങോടടൻ പുനരിങ്ങോടടൻ' എന്ന ഭാഗത്തിന് 'അങ്ങോട്ടടൻ പുനരിങ്ങോട്ടടൻ' എന്നൊരു ഭേദം കാണുന്നുണ്ട്. ഈ പാഠം എ. ആർ സ്വീകരിക്കുകയും അതിന് ഉടൻ അങ്ങോട്ടും പിന്നെ ഉടൻ ഇങ്ങോട്ടും വലഞ്ഞവൻ എന്നർത്ഥം കൊടുക്കുകയും ചെയ്തിരിക്കുന്നു. അടൻ എന്ന പ്രയോഗത്തിന് സഞ്ചരിക്കുന്നവൻ എന്നർത്ഥമുള്ള സ്ഥിതിക്കും അടുത്തുകാണുന്ന ശ്ലോകത്തിൽ അതേ പദം പ്രയോഗിച്ചിരിക്കയാലും അങ്ങനെ സഞ്ചരിച്ച് വല്ലാതെ വലഞ്ഞുഎന്നർത്ഥം കിട്ടുന്നതുകൊണ്ട് ആ പാഠം തന്നെയാണ് സമുചിതം എന്നു പറയാം.

ചരണം 3. സൗഹൃദം = സുഹൃദ്ഭാവം; ഉപകാരം. മമകർണ്ണസുധാം = എന്റെ ചെവികൾക്ക് അമൃതമായ. സൗവർണ്ണ...സൗഹൃദമേ = ആ സ്വർണ്ണമയമായ ഹംസം ചെയ്ത ഉപകാരംതന്നെയാണ് ഉപകാരം.

ശ്ലോകം 3:– ഉപവനതലേ (ഉദ്യാനത്തിലും) സൗധേ (മാളികയിലും) വാപീതടേ (സരസ്തീരത്തിലും) മണിമന്ദിരേ അപി (മണിമാടത്തിലും) രതിലാലസേനളേ (കാമലീലാസ

ത്രിദശപതയോ നാകംയാന്തോ വിലോക്യ കലിം പഥി
പ്രകടിതനിജാടോപം പാപം പദാനതമൂചിരേ.

[കലിദ്വാപരന്മാരും ഇന്ദ്രാദികളും]

കലി:- പല്ലവി

പദം 4. എങ്ങുനിന്നെഴുന്നരുളി സുരാധിപ!
ദഹനശമനവരുണരമാ?

ഇന്ദ്രൻ:- പോസ്ഥതന്നേനകലെ നീ സമ്പ്രതി
പോവതിനെങ്ങു കലേ?

കലി:- ചരണം 1

ഭൂമിതന്നിലുണ്ടു ഭീമസുതയെന്നൊരു
കാമിനി, കമലലോചനാ

---

കനായ നളൻ) അനിശംദാരൈഃ സ്വൈരം അടതി (സദാ പത്നിയോടൊത്തു് സ്വൈരമായി സഞ്ചരിക്കുമ്പോൾ) നാകം യാന്തഃ ത്രിദശപതയഃ (സ്വർഗ്ഗത്തേക്കുപോകുന്ന ഇന്ദ്രാദികൾ) പഥി (വഴിയിൽ) പ്രകടിതനിജാടോപം (തന്റെ ഗർവ്വ് പ്രകടിപ്പിച്ചവനും) പദാനതം (കാൽക്കൽ വണങ്ങിയവനും) പാപം (പാപിയും, ദുഷ്ടനും) ആയ കലിം (കലിയെ) വിലോക്യ (കണ്ടിട്ട്) ഊചിരേ (പറഞ്ഞു)

വൃത്തം:- ഹരിണി

'നസമഹരിണിക്കാറും പത്തും മുറിഞ്ഞുരസലംഗം' എന്നു ലക്ഷണം.

പദം 4: ദഹനശമനവരുണരൊ + അമാ = അഗ്നി, യമൻ, വരുണൻ എന്നിവരോടുകൂടി.

ചരണം 1: കാമനീയകം= കമനീയത; രൂപലാവണ്യം. ധാമം = രൂപം; ഇരിപ്പിടം, കാമനീയകം രൂപമെടുത്തുവന്നതോ എന്നു തോന്നുമാറു് (ഉൽപ്രേക്ഷ) യാമി= ഞാൻ പോകുന്നു. ആനയിപ്പതിനു്= കൂട്ടിക്കൊണ്ടുപോരു

കാമനീയകത്തിൻ ധാമം പോലവൾ തൻ
നാമംകേട്ട ദമയന്തിപോൽ;
യാമി ഞാനവളെ യാനയിപ്പതിനു,
സ്വാമിയതിനു വിടതരിക നീ:
കാമക്രോധലോഭമോഹ സൈന്യമുണ്ടു,
താമസിക്കരുതു സുരപതേ,
ജഗദധിപതേ, ഗുണകൃതരതേ,
ഭവദുപകൃതേരഹം പ്രതികരിഷ്യാമി, ... ... എന്നു

ഇന്ദ്രൻ:- ചരണം 1

പാഥസാം നിചയം വാർന്നൊഴിഞ്ഞളവു
സേതുബന്ധനോദ്യോഗമെന്തെടോ?
ജാതമായി തദ്വിവാഹകൗതുകം,
ആദരേണ ഞങ്ങൾ കണ്ടുപോന്നിതു;

---

ന്നതിന്". വിട= അനുമതി; വേർപാട്". കാമ ... സൈന്യം = കാമം, ക്രോധം, അത്യാഗ്രഹം അജ്ഞാനം എന്നീ സൈന്യങ്ങൾ. കാമക്രോധാദികൾ കലിയുടെ സൈന്യങ്ങളാണെന്നു പറഞ്ഞിരിക്കുന്നു. ഗുണകൃതരതേ_ഗുണങ്ങളിൽ പ്രിയമുള്ളവനേ എന്നു സംബോധന. ഭവദുപകൃതേ= അങ്ങുചെയ്യുന്ന ഉപകാരത്തിനു". അഹംപ്രതികരിഷ്യാമി_ഞാൻ ഉപകാരസ്മരണയുള്ളവനായിരിക്കും. (ഭവദുപകൃതേ എന്ന പാഠഭേദത്തിൻെറ ഔചിത്യം ഒടുവിൽ ചേർത്തിട്ടുണ്ടു".)

പദം 5:-ച. 1:- പാഥസാംനിചയം= വെള്ളം മുഴവൻ. വാർന്നൊഴിഞ്ഞളവു" = ഒഴുകിപ്പോയിക്കഴിഞ്ഞിട്ടു". സേതുബന്ധനോദ്യോഗം = ചിറകെട്ടാനുള്ള ഒരുക്കം. ദമയന്തിയെ ഒരാൾ വിവാഹം ചെയ്"തുകഴിഞ്ഞിട്ടു" കലി അവളെ ആനയിക്കാനൊരുങ്ങുന്നു എന്ന പ്രസ്തുതം പറയാതെ വെള്ളമെല്ലാം ഒലിച്ചുപോയതിൻെറശേഷം അണകെട്ടാൻ ശ്രമിക്കുന്നു എന്ന അപ്രസ്തുതം പറഞ്ഞിരിക്കുകയാൽ അലങ്കാരം

ചിത്രതരം സ്വയംവരമതിരുചിരം
നലമുള്ളൊരു നവഗുണപരിമളനെ,
നളനെന്നൊരു നൃപനെയവൾ വരിച്ചു,
ഇനി ഭുവി തേ ഗതി പാഴതേ;
ശകുനപ്പിഴ തവ ജനിതം, ... ... പോയ്

കലി:— ചരണം 2

കനക്കെക്കൊതി കലർന്നു മിഴിച്ചുപാവകളെ-
ക്കണക്കെ നിങ്ങളും കണ്ടങ്ങിരിക്കവേ,
മനസ്സിലുറപ്പോടവൾ പരക്കും ജനനടുവിൽ
മനുഷ്യപ്പുഴുവിനെയോ വരിച്ചുപോൽ?

---

അപ്രസ്തുതപ്രശംസ. സംസ്കൃതാലങ്കാരികമതമനുസരിച്ച് ഇതു് 'ലളിതം' എന്ന അലങ്കാരമാണെങ്കിലും ഭാഷാഭൂഷണകാരൻ അതു് ഒരു പ്രത്യേകാലങ്കാരമായി പരിഗണിക്കാതെ സാരൂപ്യനിബന്ധനമായ അപ്രസ്തുതപ്രശംസയിൽ ഉൾപ്പെടുത്തിയിരിക്കുന്നു. തദ്വിവാഹകൗതുകം ജാതമായി = അവളുടെ വിവാഹം നടന്നുകഴിഞ്ഞു. ഉദരേണ = വേണ്ടതുപോലെ. നലമുള്ളൊരു = നന്മനിറഞ്ഞവനായ നവഗുണപരിമളനെ നൃപനെ = നവഗുണപരിമളനായരാജാവിനെ. സംസ്കൃതവ്യാകരണനിയമം പ്രകൃതത്തിൽ കവി സ്വീകരിച്ചിരിക്കുന്നു. ലിംഗവചനപ്പൊരുത്തപ്രകാരമാണ് വിശേഷണവും വിശേഷ്യവും ഈ മട്ടിൽ കാണുന്നതു്. വാക്കുകളെ നിരങ്കുശത്വത്തിനു് ഇതു ദൃഷ്ടാന്തമാണു്. ഭുവി = ഭൂമിയിൽ. തേ ഗതി = നിന്റെ യാത്ര. പാഴതേ = പാഴിൽത്തന്നെയാണു്. 'ഏ' എന്ന അവധാരകനിപാതം ക്രിയയുടെ ഒടുവിൽ ചേർക്കുന്നതു് അന്നും സർവ്വസാധാരണമായിരുന്നു.

പദം. 4. ച. 2:- കനക്കെ = നിറയെ പിന്നെ......മകളെയും = ഞാൻ അവനെയും അവളെയും പിണക്കി രാജ്യത്തിൽ നിന്നു് ദൂരെ അകറ്റുന്നുണ്ടു്. അതിചപലം = അതി

മിനക്കെട്ടങ്ങുമിങ്ങും നടക്ക മാത്രമിഹ
നിനയ്ക്കിൽ നിങ്ങൾക്കൊരു ലാഭമായ്;
എനിക്കിന്നിതു കേട്ടിട്ടു ജ്വലിക്കുന്നുണ്ടു കോപം
പിണക്കിയകറ്റുവൻ ഞാനവനെയും
ധ്രുവമവളെയും രാജ്യമകലെയും
അതിചപല, മെന്നിഹ സമയം കരോമി. ... ...എന്തു

ഇന്ദ്രൻ:— ചരണം 2

പ്രവണനെങ്ങളിൽ ഭക്തിമാൻ നളൻ
പ്രണതപാലനം വ്രതമവേഹി നോ;
ഗുണഗണൈക നിലയമായ മിഥുനമി-
തഗുണരായിതന്വഘടയ്യ ഞങ്ങളു-
മിന്നധുനാ നിനക്കിനി നല്ലതിനായ്
വയമൊന്നിഹ ചൊൽവതു കേൾക്ക കലേ!
നളനിൽ തവ വൈരമനർത്ഥകരം;

---

വേഗം. ധ്രുവം = നിശ്ചയം. സമയംകരോമി = സത്യംചെയ്യുന്നുണ്ട്. രാജ്യമകലെയും എന്ന പാഠത്തിന് രാജ്യകമലെയും എന്നൊരു ഭേദംകൂടി കാണുന്നുണ്ട്. രാജ്യലക്ഷ്മിയെയും എന്നർത്ഥം പറയാം. അതിന്റെ ഭാവാർത്ഥവും ആദ്യപാഠത്തിന്റെ വാച്യാർത്ഥം തന്നെയാണ്.

പദം 5: ച. 2:— പ്രവണൻ = വിനയമുള്ളവൻ. എങ്ങളിൽ = ഞങ്ങളിൽ. പ്രണതപാലനം വ്രതമവേഹിനോ = ഭക്തന്മാരെ പാലിക്കുകയെന്നതു് ഞങ്ങളുടെ വ്രതമാണെന്ന് മനസ്സിലാക്കിയാലും. ഗുണഗണൈ......ധുനാ = ഈ ഭൈമീനളന്മാർ ഗുണങ്ങൾക്ക് ഇരിപ്പിടമായ വധൂവരന്മാരാകുന്നു. അവരെ സന്ധിപ്പിച്ചതുകൊണ്ട് ഇന്നു ഞങ്ങൾ കൃതാർത്ഥരായി. അന്വഘടയ്യ = സന്ധിപ്പിച്ചിട്ട്; യോജിപ്പിച്ചിട്ട്. അഗുണർ = ഗുണബാദ്ധ്യതയില്ലാത്തവർ; കടമ

കുമതി ഭവാൻ അവൻ ഗുണവാൻ;
വ്യസനം തവ വന്നുമനേ, ... ... പോയ്

സൗരാഷ്ട്രം-ചെമ്പട

ശ്ലോകം 4

സൗന്ദര്യം ദമയന്ത്യാ-
സ്സൗഭാഗ്യം നൈഷധസ്യ ഭാഗ്യം ച
ശ്രുത്വാ സുരേന്ദ്രവാചാ
സദ്വാപരമസഹനഃകലിഃപ്രോചേ

കലി:- പല്ലവി

പദം 5 വഴിയേതുമേ പിഴയാതെയവനൊടു
ചെല്ലണം നാമധുനാ

---

നിർവ്വഹിച്ചവരെന്നർത്ഥം. അധുനാ = ഇപ്പോൾ. വയം = ഞങ്ങൾ. വൈരം = പക; ശത്രുത. അനർത്ഥകരം = ദോഷത്തെ ഉളവാക്കുന്നതു്. കുമതി = ദുർബ്ബുദ്ധി.

ശ്ലോകം. 4:- ദമയന്ത്യാഃ സൗന്ദര്യം (ദമയന്തിയുടെ സൗന്ദര്യത്തെയും) നൈഷധസ്യസൗഭാഗ്യം ഭാഗ്യം ച (നളമഹാരാജാവിന്റെ സൗഭാഗ്യത്തെയും ഭാഗ്യത്തെയും) സുരേന്ദ്രവാചാശ്രുത്വാ (ഇന്ദ്രന്റെ വാക്കുകൾകൊണ്ടു് കേട്ടിട്ടു്; ധരിച്ചിട്ടു് എന്നർത്ഥം) അസഹനഃസഃകലിഃ (സഹിക്കവയ്യാത്തവനായ ആ കലി) ദ്വാപരം പ്രോചേ (ദ്വാപരനോടു് പറഞ്ഞു)

വൃത്തം:- ഗീതി.

ലക്ഷണം:- ഏഴുഗണം ഗുരുവൊന്നും
വേണം ജഗണം വരാതെയൊററകളിൽ
ഷഷ്ഠമിതോ ലഘുമയമോ
വരണമിതാര്യക്കു പൂർവ്വാർദ്ധം.

അനുപല്ലവി

അഴകിയലുമൊരൊഴി കഴിവഴിയേതിനി
നളമതിസന്ധാതും? വദ വദ ദ്വാപര! നി... വഴി

ദ്വാപരൻ:— ചരണം 1

നരപതി നളനവൻ നിരവധി ഗുണനിധി.
സുരപതിവരംകൊണ്ടും ചിരമതിദുരാധർഷൻ
ഒരു പുരുഷനുമരുതരുതവനൊടു പൊരു–
തൊരുജയം വരുമിതി നിനവുകൾ കരളിലേ.
ചൂതുപൊരുകിലേ ജയം വരുമവനൊടു ...... വഴി

കലി:— ചരണം 2

പുഷ്കരനെന്നൊരേകൻ, തൽകുലസമുത്ഭവൻ
ധൃഷ്ടനാകേണം നാം സൽക്കരിച്ചവൻ തന്നെ.

---

ആദ്യാപൂർവ്വാദ്യന്തി–
നരച്ചെയ്തിട്ടുള്ളു ലക്ഷണംതന്നെ
മാററാതെയുത്തരാദ്യ–
ന്തിനുമുപയോഗിക്കരീതിയാമെന്നാൽ

പല്ലവി:— അവനോടുചെല്ലണം = അവനെ സമീപിക്കണം, അധുനാ = ഇപ്പോൾതന്നെ (പെട്ടെന്നു്)

അനുപല്ലവി:— അഴകിയലും = ഏററവും യോജിക്കുന്ന; പററിയ. ഒഴികഴിവഴി = ഫലപ്രദവും അപായകരമല്ലാത്തതും ആയ ഒരു മാർഗ്ഗം. നളം അതിസന്ധാതും = നളനെ ചതിക്കുന്നതിനു്. വദ പറയുക.

ചരണം 1:— നിരവധിഗുണനിധി = അളവില്ലാത്ത ഗുണങ്ങൾക്കു ഇരിപ്പിടം. സുരപതിവരംകൊണ്ടും = ദേവശ്രേഷ്ഠന്മാരുടെ അനുഗ്രഹാശിസ്സുകൾമൂലം. ചിരം അതിദുരാധർഷൻ = എന്നും അജയ്യനായിട്ടുള്ളവൻ. അവനോടു പൊരുതു് ഒരു ജയം വരും ഇതി ഒരു പുരുഷനും കരളിലെ നിനവുകൾ അരുതരുതു് എന്നന്വയം. നിനവു് = ചിന്ത.

ചരണം. 2:— തൽകുലസമുത്ഭവൻ = അവന്റെ വംശത്തിൽ ജനിച്ചവൻ. ധൃഷ്ടൻ = ശക്തൻ. അവൻ (പുഷ്ക

അവനവനുടെ മണിധനചയ പരിജന-
പുരജനപദമുഖമഖിലവും പണയമായ്
ദേവനേജയിപ്പാനും കാനനം പൂകിപ്പാനും മതി
... ... വഴി

## രംഗം 4. പുഷ്ക്കരൻെറ വസതി

മാരയനാരി-ചെമ്പട

ശ്ലോകം 5.

കോപമത്സര വശംവദഃകലി-
ദ്വാപരേണ സഹ മേദിനിംഗതഃ;
സ്വാപദേ സ്വയമചോദയജ്ജളം
സ്വാപതേയ ഹരണായ പുഷ്കരം.

---

രൻ) അവനുടെ (നളൻെറ) മണിധനചയം (രത്നസമൂഹം, പലതരം ധനം) പരിജനം (പരിജനങ്ങൾ) പുരജനപദമുഖമഖിലവും (നഗരം, നാട്ട് തുടങ്ങി സർവ്വവും) പണയപ്പെട്ടുത്തി, ദേവനേ (ചൂതിൽ) ജയിക്കാനും കാട്ടു പൂകിപ്പാനും (കാട്ടിലയക്കാനും) മതി (മതിയാകും; കഴിവുള്ളവനാണ്)

ശ്ലോകം, 5:- കോപമത്സരവശംവദഃ കലിഃ (കോപത്തിനും മത്സരത്തിനും അധീനനായ കലി) ദ്വാപരേണസഹ (ദ്വാപരനോടൊത്ത്) മേദിനീംഗതഃ (ഭൂമിയിൽ എത്തിയിട്ട്) സ്വയം സ്വാപദേ (തനിയേ തനിക്കുതന്നെ ആപത്തിനായിക്കൊണ്ട്) ജളം പുഷ്കരം (ജളനായിരിക്കുന്ന പുഷ്കരനെ) സ്വാപതേയഹരണായ (ധനത്തെ അപഹരിക്കാൻ) അചോദയത് (പ്രേരിപ്പിച്ചു)

വൃത്തം:- രഥോദ്ധതാ.

ലക്ഷണം:- രംനരംലഗുരുവും രഥോദ്ധതാ.

പദം 7. പുഷ്കരൻ

പല്ലവി

അരികിൽ വന്നു നിന്നതാരെ,ന്തഭിമതം?
അഖിലമാശു ചൊല്ലു.

അനുപല്ലവി

അറികയില്ലെങ്കിലും അഭിമുഖന്മാരെക്കണ്ടെൻ
മനതാരിലുണ്ടൊന്നുന്മിഷിതം ഝടിതി ... [അരി

ചരണം 1

ധരണിയിലുള്ള പരിഷകർ നളനെച്ചെന്നു കാണും
അവർക്കു വേണ്ടുംകാര്യം നളനും സാധിപ്പിക്കും;
ദൂരത്തുന്നാരും വരികയില്ല നമ്മെക്കാണ്മാൻ ...അരി

ചരണം 2

നമുക്കില്ലാ നാടും നഗരവും കുടയും ചാമരവും
അമർത്ത്യവീരന്മാരെയമർക്കും വൻപടയും,
ബാഹുജനെന്നുള്ളതേ നമുക്കൊന്നുള്ളതൂറ്റം ... [അരി

ചരണം 3

പഴതേ തോന്നതേ പലവക പറഞ്ഞുകേൾപ്പിക്കുന്നു
"നളനു വേറെ കർമ്മം, നമുക്കു കർമ്മം; വേറെ
നമ്മെക്കൊണ്ടുപകാരം നിങ്ങൾക്കെന്തൊന്നുവേണ്ടു?
[അരികിൽ

---

പദം. 7:- അഭിമതം = ആഗ്രഹം, അഭിമുഖന്മാർ = നേരേവന്നുനിന്നവർ. മനതാരിൽ = മനസ്സിൽ. ഉന്മിഷിതം = നോട്ടം; തോന്നൽ.

ചരണം. പരിഷകൾ = ആളുകൾ. അമിത്രവീരന്മാർ = വീരന്മാരായ ശത്രുക്കൾ അമർക്കും = അമർത്തുന്ന; കീഴടക്കുന്ന. ബാഹുജൻ = ക്ഷത്രിയൻ. ഊറ്റം = ആകെയുള്ള മുഴുവനും) പഴതേ = വൃഥാ.

പദം 8 കലി:— സാവേരി-ചെമ്പട

പല്ലവി

പുഷ്കര, നീ പാഴതേ ജന്മം നിഷ്ഫലമാക്കരുതേ

അനുപല്ലവി

ദുഷ്കരമായിട്ടൊന്നുമില്ല കേൾ
മത്സഹായമുണ്ടായാലേവനും
നളനും നീയും ഭേദമെന്തിവിടെ
നാടുവാഴ്ക നളനെ വെന്നു സമ്പ്രതി.....പുഷ്കര,നീ

ചരണം 1

നില്ക്ക മദീയമതേ, വിജയം നിശ്ചയമാമിഹ തേ
വിക്രയമില്ലെന്നാകിലെന്തെടോ?
വസ്തു ചൂതിനായെന്നാൽ പണയം:
ധനവും ധാന്യം നാടുമൊക്കെയും
കൈക്കലാക്കിയവനെ വിടുക വനഭുവി ... ...പുഷ്കര

ചരണം 2

നേരേ നിന്നോടെടോ ഞാൻ പുനരാരെന്നും പറയാം
പാരിലെന്നെയിന്നാരറിയാത്തവർ?
വൈരിവൈരസേനിക്കിഹ, ഞാൻ കലി.
തവ ഞാൻ മിത്രം തസ്യനാടു ഞാൻ
തരുവൻ ചൂതുപൊരുക, പോരിക:- [പുഷ്കര

---

പദം. 8:- ദുഷ്കരം = പ്രയാസമുള്ളതു്. വെന്നു = ജയിച്ചു്. പുനഃ = ഇനി. ഇഹ ഞാൻ വൈരസേനിക്കു വൈരി = ഈ ഞാൻ നളനു് ശത്രുവാണു്. തവ = നിനക്കു് തസ്യനാടു്തരുവൻ = അവന്റെ (നളന്റെ) രാജ്യം നിനക്കു ഞാൻ തരും. മദീയമതേ നില്ക്ക = എന്റെ അഭിപ്രായത്തിൽത്തന്നെ നില്ക്കുക. ഇഹ = ഈ കാര്യത്തിൽ. വിക്രയം = പകരത്തിനുള്ള വസ്തു; പണയം, [കാളയുടെ വേഷം സ്വീകരിച്ച കലിയെ പണയമാക്കിക്കൊള്ളാനാണു് ആഹ്വാനം] വനഭുവി = കാട്ടിൽ.

## രംഗം 5 ചൂതുകളിമണ്ഡപം

ബേകട-ചെമ്പട

ശ്ലോകം 6.

ഉത്സാഹിതോഥ കലിനാ മലിനാശയോസൗ
സത്സാഹസേ നിഷധപുഷ്കരധൂമകേതുഃ
നിസ്സാരതാമനനുചിന്ത്യ ച പുഷ്കരസ്സ്വാം
തത്സാഹ്യമസ്തമതിരേത്യ നളം ബഭാഷേ.

പുഷ്കരൻ:- പല്ലവി

പദം 9

വീരസേനസൂനോ, വൈരിവിപിനദാവകൃശാനോ

അനുപല്ലവി

നാരിയോടും വിജനസംവാസം
നീരസമത്രേ വീരവരാണാം ... ... വീര

---

ശ്ലോകം 6 :- അഥ (അനന്തരം) കലിനാ സത്സാഹസേ ഉത്സാഹിതഃ (കലിയാൽ സാഹസത്തിൽ പ്രേരിപ്പിക്കപ്പെട്ടവനായി) മലിനാശയഃ (കലുഷബുദ്ധിയായും) നിഷധപുഷ്കരധൂമകേതുഃ (നിഷധരാജ്യമാകുന്ന ആകാശത്തിലെ ധൂമകേതുവായും) അസൗ പുഷ്കരഃ (തീൻ ഈ പുഷ്കരൻ) സ്വാം നിസ്സാരതാം അനനുചിന്ത്യ (തന്റെ നിസ്സാരതയെ ആലോചിക്കാതെ) അസ്തമതിഃ (ബുദ്ധികെട്ടവനായിട്ട്) തൽസാഹ്യം ഏത്യ (ആ കലിയുടെ സഹായം സ്വീകരിച്ചിട്ട്; അവന്റെ കൂട്ടിനെ പ്രാപിച്ചിട്ട്) നളം ബഭാഷേ ച (നളനോട് പറയുകയും ചെയ്തു.)

[കലിയുടെ കൂട്ടുകൊണ്ടു മന്ദബുദ്ധിയായിത്തീർന്ന എന്നു കരുതുന്നതു് കൂടുതൽ യുക്തം] വൃത്തം. വസന്തതിലകം.

പദം. 9:- പല്ലവി:-വൈരി...ശാനോ = ശത്രുക്കളാകുന്ന വനത്തിന് കാട്ടുതീയായുള്ളവനേ. വീരസേനസൂനോ = വീരസേനന്റെ പുത്രാ എന്നു സംബോധന.

ചരണം 1

പോരിലണഞ്ഞൊരാരിലുമുണ്ടോ
ഭീരുത ചേതസി തേ?
പോരാളികളാരാധിതമന്മഥ-
മംഗനമാർ ചരണങ്ങൾ വണങ്ങുമോ?

ചരണം 2

പാർത്തിരിയാതെ പാർത്ഥിവ ചൂതിനു
നേർത്തിരിയേണ്ടൊരു നീ;
ഓർത്താലതു കീർത്ത്യാവഹമറിക
വിരിഞ്ചവിരചിത മവഞ്ചനമവനിയിൽ ........വീര

ചരണം 3

കേളയി മേ മൊഴി, ലാളിതമനിശം
കാളയിതെൻ പണയം

---

അനുപല്ലവി:- സ്ത്രീകളോടുകൂടിച്ചേർന്ന് അന്തഃപുരത്തിൽ തന്നെ സദാസമയവും കഴിക്കുന്നതു വീരശ്രേഷ്ഠന്മാർക്ക് ഒരിക്കലും രസിക്കുന്ന കാര്യമായിരിക്കയില്ല, എന്നർത്ഥം.

ചരണം. 1:- നീ ആരോടെങ്കിലും യുദ്ധം ചെയ്താൽ നിന്റെ മനസ്സിൽ ഭയം എന്നതു ഒരിക്കലും ഉണ്ടായിട്ടില്ലല്ലോ; അത്രക്കുവീരനല്ലേ നീ? പിന്നെന്താണ് ഇങ്ങനെ അന്തഃപുരകാലക്ഷേപം നടത്തുന്നതു്? വീരന്മാരായ യോദ്ധാക്കൾ കാമനെ ആരാധിച്ചുകൊണ്ട് സ്ത്രീകളുടെ കാലുപിടിച്ചു കിടക്കുകയില്ല: 'ആരാധിതമന്മഥമായി വണങ്ങുമോ?' എന്ന് ചോദ്യം.

ചരണം 2:- പാർത്തിരിയാതെ = അല്പവുംവൈകാതെ. നേർത്തിരി = എതിരായിട്ടിരിക്ക്. അതു് (ചൂതു്) കീർത്ത്യാവഹം = കീർത്തിയെയുണ്ടാക്കിത്തരുന്നതാണ്. വിരിഞ്ചനാൽ വിരചിതമാണ്; അവഞ്ചനമാണ് (വഞ്ചനയില്ലാത്തതു്)

ചരണം 3:- എപ്പോഴും ഓമനിക്കപ്പെടുന്ന ഈ കാളയാണ് എന്റെ പണയം. ശരി; നീരഥമോ ആളോ ആനയോ

കോളെ, രഥമാളാന കതിരയോ
വച്ചുള്ളൊരു പണയം, മിരിക്ക. നിരത്തുക ... ... വീര

ഭൈരവി-ചെമ്പട

പദം 10 പല്ലവി

നളൻ:—

ജാനേ പുഷ്കരതേ തത്വം മുന്നേ പ്രാഗത്ഭ്യം നന്നേ,
ജാനേ പുഷ്കരതേ തത്വം മുന്നേ.

അനുപല്ലവി

ഞാനേതൊരുത്തനെന്ന ചിന്തയ,
ഞാനോ തരം നിനക്ക സാമ്പ്രതം?
ഊനാതിരിക്തഭേദം നഷ്ടം
ഞാൻ ജ്യേഷ്ഠൻ നീയെന്നനുജൻ. ... ... ജാനേ

ചരണം 1

അസഭ്യവാക്കുകളോതുക ചൂതിന
വിളിപ്പതും തവ ചേരുവതോ? ഞാ-

---

കതിരയോ ഒന്ന പണയംവെച്ചുക എന്നാശയം. 'കോളെ' എന്ന പദം പല അത്ഥത്തിലും പ്രയോഗിക്കപ്പെട്ടുകാണുന്നുണ്ടെങ്കിലും കൊള്ളാം, ശരി എന്ന അത്ഥമാണ് ഇവിടെ യോജിക്കുന്നതു്.

പദം 10:— പുഷ്കര, തേ തത്വം മുന്നേജാനേ = നിന്റെ തത്വം, യഥാത്ഥസ്വഭാവം ഞാൻ മുന്നേതന്നെ അറിയുന്നു. പ്രാഗത്ഭ്യം = ധാർഷ്ട്യം. ഞാനോതരം നിനക്ക സാമ്പ്രതം = ഇപ്പോൾ ഞാനാണോ നിനക്ക എതിരാളി? (സാമ്പ്രതത്തിന് ഇപ്പോൾ എന്നതിനേക്കാൾയോജിച്ച, പററിയ എന്ന പ്രകൃതാത്ഥം സ്വീകരിച്ചാൽ കൊള്ളാം) ഊനാ...നഷ്ടം = കുറഞ്ഞവൻ എന്നും കൂടിയവൻ എന്നും ഉള്ള ഭേദം ഇല്ലാതായിക്കഴിഞ്ഞിരിക്കുന്നു.

ചരണം 1:— ഇളപ്പം (പരാജയം) ആണ് വരുന്നതെങ്കിൽ അതു് അനുഭവിച്ചുകൊള്ളണം, വലിപ്പമാണെങ്കിൽ

നിളപ്പമല്ലവും തേടവനോ കളി
കളിപ്പോളം വിട്ടമോ ?
ജളപ്രഭോ! നീ ചൂതിന്നവാ വരു-
മിളപ്പമാകില്ലമനാഭവേ നീ, യഥ
വലിപ്പമാകില്ലമനല്പമാം ഇതി-
നറപ്പ യദി തവ വികല്പമിഹനഹി ... ... ജാനേ

ചരണം 2

ഏതിന്നു ചൂതിന്ന വാതുപറഞ്ഞു നീ
നിരത്തുകൻപൊരു ചൂതുപടം, ഒരു
വൃഷത്തിനെത്തരുമോരല്ലയോ, അപ-
ജയത്തിൽ നീയിഹ മേ;
വ്യയത്തിലുണ്ടോ ലോഭിതമേ? നീ
കൊതിച്ചതേതുക സൈനികമോ? ധന-
നിധിസ്ഥലങ്ങളുമതില്പരം മണി-
തതീത്തരം; ക്ഷിതി പതിത്വമോ തവ? ... ...ജാനേ

---

അതു വളരെവരാം. ഈ വ്യവസ്ഥയിൽ നിനക്ക് ഉറപ്പുണ്ടെങ്കിൽ, ഇഹ വികല്പംനഹി (എനിക്കു ഒരു സന്ദേഹവുമില്ല)

ചരണം 2:- വാതു = പന്തയം; പണയം. വൃഷം = കാള. വ്യയം = ധനം. (ചെലവുചെയ്യുന്നതിൽ എന്ന് കെ. പാ കൊടുത്തിരിക്കുന്ന അർത്ഥം യോജിക്കുന്നുണ്ടെങ്കിലും ധനം എന്നർത്ഥമുള്ള സ്ഥിതിക്ക് അതാണ് കൂടുതൽ സന്ദർഭത്തിന്നു യോജിക്കുന്നതു") ലോഭിത = കൊതി. സൈനികം = സേനാസമൂഹം. ധനനിധി സ്ഥലം = ഭണ്ഡാരം. സൈന്യമോ ഭണ്ഡാരങ്ങളോ അതിനപ്പുറമേ പലതരം രത്നങ്ങളോ രാജസ്ഥാനമോ ഏതാണ് നീ കൊതിച്ചതു്? എന്നർത്ഥം.

ചരണം 3

വിദർഭനന്ദിനി സുന്ദരി സന്തത-
മതിപ്രിയാസി വിലാസിനി മേ
പതിപ്രിയാചരണാവഹിതാ വസി-
കതിപ്രയാസമൃതേ;
ചതിപ്പതിന്നിവനാഗതനായ് മുന്ന-
മതിപ്രഗത്ഭതയില്ലിവനേതും;
രതിപ്രഭേ, വന്നെതിർപ്പതിനു കാൺ,
ക്ഷമിപ്പതിഹ നമുക്കിളപ്പമായ് വരും ... ... ജാനേ

പന്തുവരാളി- ചമ്പട

ശ്ലോകം 7.

ആവിഷ്ടഃകലിനാഖലേന ഹൃദയേ
പര്യസ്തധീർന്നൈഷധഃ
പാപിഷ്ഠേന സപുഷ്കരേണ വിജിതാ
ദ്യൂതായ ഭൂയോ രതഃ

---

ചരണം 3:- പതി...താ = ഭർത്തൃശുശ്രൂഷചെയ്യുന്നതിൽ തല്പരയായിട്ട്. മേസന്തതം അതിപ്രിയാഅസി = നീ എനിക്ക് എല്ലാപ്പോഴും അതിപ്രിയയായിഭവിക്കുന്നു. അതിപ്രയാസംഋതേവസിക = വലിയവിഷമം കൂടാതെകഴിക്കുക. പ്രഗത്ഭത = സാമർത്ഥ്യം. രതിപ്രഭേ = രതിക്കുതുല്യം സൗന്ദര്യമുള്ളവളേ എന്നു സംബോധന. [പ്രയാസം ഋതേ എന്നതു് ചതിപ്പതിന്നു് എന്ന പദത്തിന്റെ വിശേഷണമായി കെ. പാ. അർത്ഥം പറഞ്ഞുകാണുന്നതും സ്വീകാര്യമാണ്]

ശ്ലോകം7:- ഖലേന കലിനാഹൃദയേ ആവിഷ്ടഃ (ദുഷ്ടനായ കലിയാൽ ഹൃദയത്തിൽ ആവേശിക്കപ്പെട്ടവനായി പര്യസ്തധീ: സ: നൈഷധ: (ബുദ്ധിഭേദിച്ചവനായിത്തീർന്ന ആ നളൻ) പാപിഷ്ഠേന പുഷ്കരേണ വിജിത: (മഹാപാ

'ഹാ കഷ്ടം കിമിദം? ബതേ'തി രുദതീം
കാന്താം ച നോസാന്ത്വയ-
ന്നേദിഷ്ഠാൻ നഗരൗകസോപി സചിവാൻ
നാപശ്യദാപദ്ഗതഃ

പല്ലവി

പുഷ്കരൻ:— ദേവനം വിനോദനായ ദേവനിർമ്മിതം

പദം 11

അനുപല്ലവി

ഏവനിതിന്നു വിമുഖനറികിൽ
ദേവദൈത്യമാനുഷേഷു? ... ... ദേവനം

---

പിയായ പുഷ്കരനാൽ ജയിക്കപ്പെട്ടവനായിട്ട്) ആ പദ് ഗതഃ (ആപത്തിനെ പ്രാപിച്ചവനായിട്ടും) ഭൂയഃ ദ്യൂതായരതഃ (വീണ്ടും ചൂതിൽ തല്പരനായി) ഹാ കഷ്ടം കിം ഇദം ബത ഇതിരുദതീം കാന്താംചനോ അസാന്ത്വയത് ('ഹാ, ഇതെ ന്തുകഷ്ടം?' എന്നു നിലവിളിക്കുന്ന പ്രിയയേയും ആശ്വസി പ്പിച്ചില്ല) നേദിഷ്ഠാൻ നഗരൗകസഃ സചിവാൻ അപി ന അപശ്യത് (ഏററവും അടുത്ത നഗരവാസികളായ മന്ത്രി മാരെപ്പോലും കണ്ടില്ല: ആർക്കും സന്ദർശനം അനുവദിച്ചില്ല എന്നാശയം)

വൃത്തം ശാർദ്ദൂലവിക്രീഡിതം.

പന്ത്രണ്ടാൽ മസജംസതം തഗുരുവുംശാർദ്ദൂല വിക്രീഡിതം എന്നു ലക്ഷണം.

പദം 11: ദേവനം = ചൂതുകളി. വിനോദനായ = വി നോദത്തിനുവേണ്ടി. ദേവന്മാരിലും അസുരന്മാരിലും മനുഷ്യ രിലും ഏവനാണ് ഇതിന്നു താല്പര്യം ഇല്ലാത്തവൻ?

ചരണം 1

വാതു ചൊല്ലിപ്പൊരുതു ചൂതു,
കൈതവമില്ലേതുമേ;
അപജയപ്പെട്ടായോ, പഴുതായോ കൊതി?
ഭൂയോ യദി വാതു ചൊൽക ... ... ദേവനം

നളൻ:— ചരണം 2

വാഹനങ്ങൾ ബഹുധനങ്ങൾ
ഗോധനവും നല്കുവൻ
ഇനിജ്ജയം വരാഞ്ഞിൽ, ഇതു ചൊല്ലാം,
ചതിയല്ലാ, ശൃണു പുഷ്കര നീ ... ... ദേവനം

പുഷ്കരൻ:— ചരണം 3

ദൈവദോഷം നിനക്കു വന്നു
ഭാവമിളപ്പെട്ടില്ലയോ?
ഇനിപ്പൊരുതുന്നതാകിൽ, വനവാസം ചെയ്ക
തോററാൽ, ജയിച്ചോർക്കു നാടും ... ... ദേവനം

---

ചരണം 1:— വാതുചൊല്ലിപ്പൊരുത = പന്തയംകെട്ടി കളിച്ചു; പോരാടിയ. കൈതവം = വ്യാജം. കൊതി പഴുതായോ = ഞാൻ വച്ചപണയം കിട്ടുമെന്നു വ്യാമോഹിച്ചതു വെറുതെയായില്ലേ? ഭൂയോയദി = വീണ്ടും വേണമെങ്കിൽ.

ചരണം 2:— വളരെയേറെ ധനവും കരിരഥതുരഗാദി വാഹനങ്ങളും ഗോധനവും ഞാൻ നല്കാം. ശൃണു = കേട്ടാലും.

ചരണം 3: ഭാഗ്യദോഷത്താൽ നീ എല്ലാറ്റിലുംതോററു. ഇനിയും നിന്റെ ഭാവംകുറഞ്ഞില്ലേ? ഇനിയും കളിക്കാനാണ് ഭാവമെങ്കിൽ 'തോററവൻ വനവാസത്തിനുപോകണം; ജയിച്ചവൻ നാടുവാഴണം.' എന്നു് പുഷ്കരൻ പറയുന്നു.

ശ്ലോകം 8

ഊണിന്നാസ്ഥ കുറഞ്ഞു നിദ്ര നിശയി-
   ങ്കൽ പോലുമില്ലാതെയായ്;
വേണ്ടുന്നോരൊടൊ ആഭിമുഖ്യമൊതുനേ-
   ടം നാസ്തി നക്തന്ദിവം;
കാണ്മാൻപോന്നു പുറത്തു നിന്നു കരയും
   മൈരേമി: നളന്നന്തികേ
താനും പുഷ്കരനും തദീയവൃഷവും,
   നാലാമതില്ലാതമേ.



ശ്ലോകം 9.

തോല്ക്കും വാതുപറഞ്ഞു നേക്കുമുടനേ,
   ഭൂയോ നിരത്തും നളൻ,

---

ശ്ലോകം 8:- ആസ്ഥ = താല്പര്യം. ആഭിമുഖ്യം = അനുകൂലഭാവം. വേണ്ടുന്നോർ = വേണ്ടപ്പെട്ടവർ. നാസ്തി = ഇല്ലതന്നെ. നക്തന്ദിവം = രാവുംപകലും (ദ്വന്ദ്വസമാസം)

നളന് ആഹാരത്തിൽപ്പോലും താല്പര്യം കുറഞ്ഞു; രാത്രിയിലും ഉറക്കമില്ല എന്ന അവസ്ഥയായി. ബന്ധുജനങ്ങളോടും മററും ആഭിമുഖ്യം തീരെ കാണിക്കാതായി. മൈരേമി മാത്രം കളി ചെന്നുനോക്കീട്ട് വെളിയിൽ പോന്നു നിന്നു കരയും. നളനും പുഷ്കരനും അവരുടെ കാളയും അല്ലാതെ ആരും അടുക്കലില്ല. [നളനും പുഷ്കരനും തമ്മിലുള്ള ചൂതുകളി ദിവസങ്ങളോളം നീണ്ടുനിന്നിരിക്കണം. ചൂതുകളി നടന്ന ദിവസങ്ങളിലെ അവസ്ഥ സ്വാഭാവികമായി വർണ്ണിച്ചിരിക്കുന്നതിനാൽ സ്വഭാവോക്തി എന്ന അലങ്കാരം ഉണ്ട്]

വൃത്തം ശാർദ്ദൂലവിക്രീഡിതം.

ശ്ലോകം 9: വാതുപറഞ്ഞു നേക്കുമുടനേ നളൻ തോൽക്കും; വീണ്ടും (ഭൂയോ) നിരത്തും അപ്പോൾ പുഷ്കരൻ ഇനി നിനക്കുവല്ലതും പണയം നൽകാനുണ്ടോ എന്നുള്ള ഭാവത്തിൽ

നോക്കും പുഞ്ചിരിയിട്ടു പുഷ്കര, നിരീ-
  ക്ഷമ്പോൾ രസിക്കും വൃഷം;
വാശ്ശും ദൈവഗതിക്ക നിക്കമൊരുനാ-
  ളുണ്ടോ? ധനം രാജ്യവും
ശീഘ്രം തച്ചുപറിച്ചുകൊണ്ടു നളനോ-
  ടിത്യൂചിവാൻ പുഷ്കരൻ

പുഷ്കരൻ:- പല്ലവി
പദം 12

ഉണ്ടാകേണ്ട, ഇതിനിഷല്യണ്ടാകേണ്ടാ.

അനുപല്ലവി

മിണ്ടാതെ നടകൊണ്ടാലും വന
വാസത്തിനു, മമ നാട്ടതിലിരിക്കിലേ,
ഉണ്ടാമധമ്മവു മനൃതോദിതവും;
നൈഷധേന്ദ്രൻ നിയല്ല കേളിനി മേലഹമത്രേ.
... ഉണ്ടു

---

നളന്റെ നേരെ നോക്കും. രണ്ടുപേരും പിന്നെയും കളിക്കാനായി തുടങ്ങുമ്പോൾ കാള ഇതുനന്ന രസിക്കും. ഇങ്ങനെ ചൂതുകളി ദിവസേന നടന്നു. ഒടുവിൽ നളന്റെ സർവ്വസ്വവും പുഷ്കരൻ പിടിച്ചുപററിയിട്ട് നളനോട്ട് ഇങ്ങനെപറഞ്ഞു, ദൈവഗതിക്കനിക്കം ഒരിക്കലുമില്ലല്ലോ എന്ന സാമാന്യം കൊണ്ട് നളന്റെ ദുർവ്വിധിയെന്ന വിശേഷത്തെ സമത്ഥിക്കുന്നതിനാൽ അത്ഥാന്തരന്യാസം എന്ന അലങ്കാരം.

വൃത്തം ശാർദ്ദൂലവിക്രീഡിതം.

പദം 12:- ഇതിന് = ഞാൻ പറയുന്ന കാര്യത്തിന്. ഇരുഷൽ = സംശയം. അനൃതോദിതം = അസത്യവാക്ക്. (അനൃതത്തിൽനിന്നുംഉദിതമാകുന്നതു്)തോറ്റവൻ വനവാസം ചെയ്യ എന്ന മുൻവ്യവസ്ഥ പ്രകാരം പ്രവത്തിക്കാതിരുന്നാലതു് അധമ്മവും സത്യലംഘനവുമാകും എന്നസാരം.

ചരണം 1

ധരിത്രിയെച്ചെറിയന്നേ ജയിച്ചതും, പാട്ടി-
ലിരുത്തി പ്രജകളെ നീ ഭരിച്ചതും, താനേ
വരുത്തി സമ്പത്തുകൾ സംഭരിച്ചതും, ആർത്തി-
യസ്തമിപ്പിച്ചതും, കീർത്തി വിസ്തരിപ്പിച്ചതും, സർവ-
ഭൂപന്മാർ ചുഴെനിന്നു സേവിച്ചതും; സാർവ്വ-
ഭൗമനെന്നിരുന്നു നീ ഭാവിച്ചതും, ഇവ-
യെല്ലാമെനിക്കു ലബ്ധം, ഉല്ലാസത്തോടിനിയെൻ-
നാട്ടിലോ ചവിട്ടായ്ക; കാട്ടിൽപ്പോയ് തപംചെയ്ക
... ... ഉണ്ടാ

ചരണം 2

നിനക്കില്ലിനി രാജ്യമൊരിക്കലും, പിന്നെ
നിനക്കു തനയരുണ്ടെന്നിരിക്കിലും, നേരേ
നിനക്കിതിൽ കൊടുക്കുമോ ഞാൻ മരിക്കിലും? ധർമ്മ-
ലബ്ധമല്ലോ ഭാഗ്യം, മമ പുത്രനത്രേയോഗ്യം, ബഹു

---

ചരണം 1:- ചെറിയന്നേ = ചെറിയനാളിൽത്തന്നെ പാട്ടിൽ = പാർശ്വത്തിൽ, കീഴിൽ ആർത്തി = ദുഃഖം വിസ്തരിപ്പിക്കുക = പരത്തുക. ചുഴെ = ചുററിനും. സാർവ്വഭൗമൻ = ചക്രവർത്തി (സാമന്തരാജാക്കന്മാരുടെയെല്ലാം അധിപൻ) ലബ്ധം = ലഭിച്ചുകഴിഞ്ഞതായി. ഉല്ലാസം = സന്തോഷം.

ചരണം 2:- ധർമ്മലബ്ധമല്ലോ ഭാഗ്യം = ഈ ഭാഗ്യം എനിക്ക് ധർമ്മമാർഗ്ഗത്തിലൂടെത്തന്നെ കിട്ടിയതാണ്. കേളെന്നോടേ എന്നും കേളെന്നുടെ എന്നും രണ്ടു പാഠങ്ങൾ കാണുന്നുണ്ട്: ആദ്യത്തെ പാഠമനുസരിച്ച് നീ ഉടുത്ത വസ്ത്രവും തല്ക്കാലം ദേഹത്തിലുള്ള ആഭരണങ്ങളും എല്ലാം എനിക്കുള്ളതാണെങ്കിലും നീ ചോദിക്കുന്നപക്ഷം തന്നേക്കാം എന്ന് അർത്ഥം കിട്ടും. രണ്ടാമത്തെ പാഠത്തിന് നീ ഉടുത്ത പട്ടും, ധരിച്ച ആഭരണങ്ങളുംകൂടി എനിക്കുള്ളതാണെന്നു നീ ധരിക്കുക എന്നർത്ഥം പറയണം. എല്ലാംകൊണ്ടുപോകിൽ

വിസ്തരിച്ചു പറയേണമെന്തിവിടെ? നീയു-
ടുത്തപട്ടും ഭൂഷണവും കളഞ്ഞുടനെ,
മല്ലാക്ഷി ഭൈമിയെ നീയൊല്ലാകൊണ്ടുപോകിൽ
ഭൂമിയെന്നതുപോലെ ഭൈമിയും ചേരുമെന്നിൽ
... ... ഉണ്ടാ

ചരണം 3

പുരത്തിൽ മരുവും മഹാജനങ്ങളും, പുകൾ-
പെരുമയെഴും നാഗരികജനങ്ങളും, നാട്ടിൻ
പുറത്തുവസിക്കുമോരോ ജനങ്ങളും, ഇന്നു
കേൾക്കണമെന്റെയാജ്ഞ: ഓർക്കിലോ നളനിൽവേഴ്ച
നിസ്ത്രപനാമിവനെസ്സമ്മാനിക്കൊല്ല, ഒരു
വസ്ത്രതണ്ഡുലാദികൾ വിശ്രാണിക്കൊല്ലാ
ഉല്ലംഘിതാജ്ഞന്മാരെക്കൊല്ലും സന്ദേഹമില്ല:
ചൊന്നതാചരിപ്പോരിലുന്നതാ മമപ്രീതി. ...... ഉണ്ടാ

---

എന്ന പാഠത്തിന് കേരളപാണിനി ഭൈമിയേയും കൂട്ടിച്ചു കൊണ്ട് ഈ നാടുവിട്ടു പൊയ്ക്കൊള്ളണം എന്നുള്ള ആശയത്തിൽ 'കൊണ്ടല്ലാതെ' എന്ന് വ്യാഖ്യാനം കൊടുത്തിട്ടുണ്ട്. കൊണ്ടുപോയാൽ ഒക്കില്ല എന്നും ഭൈമിയും എനിക്കു തന്നെ അവകാശപ്പെട്ടതാണ്. രാജ്യമെന്നപോലെ എന്നും മറെറാരർത്ഥവും പറയാവുന്നതാണ്.

ചരണം 3:- പുരത്തിൽ = ഈ പട്ടണത്തിൽ. പുകൾ = കീർത്തി. നാഗരികജനങ്ങൾ = പരിഷ്കൃതരായ നഗരവാസികൾ. വേഴ്ച = സഹവാസം; സ്നേഹം. നിസ്ത്രപൻ = ലജ്ജയില്ലാത്തവൻ. വസ്ത്രതണ്ഡുലാദികൾ = വസ്ത്രം, അരി മുതലായവ. വിശ്രാണിക്കൊല്ലാ = കൊടുത്തുകൂടാ. ഉല്ലംഘിതാജ്ഞന്മാർ = ആജ്ഞയെ ലംഘിക്കുന്നവർ. ഉന്നതാമമപ്രീതി = എനിക്ക് അത്യധികമായ സന്തോഷം ഉണ്ടായിരിക്കും.

## രംഗം 6. വനപ്രദേശം

ഖണ്ടാരം–ചെമ്പട

ശ്ലോകം 10:

കല്യാവേശാവശോപി സ്വയമനൃതഭിയാ
ഭൂഷണാന്യാത്മനോ തൈസ്സ്വ
ദത്വാതൂഷ്ണീം പുരാന്താൽ ദ്രുതമപഗതവാ-
നേകവസ്ത്രോ നളോയം
ഭൈമ്യാ വാർഷ്ണേയ നീതസ്വസുതമിഥുനയാ
ദീനയാ ചാനുയാതഃ

---

ശ്ലോകം 10:– അയം നളഃ (ഈ നളൻ കല്യാവേശാവശഃ അപി (കലിയുടെ ആവേശത്താൽ അവശനെങ്കിലും) അനൃതഭിയാ (അസത്യഭയത്താൽ) ആത്മനഃ ഭൂഷണാനി സ്വയം തൈസ്സ്വ ദത്വാ (സ്വന്തം ആഭരണങ്ങളെ താനേതന്നെ ഈ പുഷ്കരനായിക്കൊണ്ടുകൊടുത്തിട്ട്) തൂഷ്ണീം (മിണ്ടാതെ) പുരാന്താദ് (പുരാന്തത്തിൽനിന്ന്, നഗരാതിർത്തിയിൽനിന്ന്) ദ്രുതം (പെട്ടെന്ന്) ഏകവസ്ത്രഃ (ഉടുത്തവസ്ത്രത്തോടുകൂടിയവനായി) അപഗതവാൻ (പോയവൻ ആയി; പോയി) അഥ (അനന്തരം) വാർഷ്ണേയ...മിഥുനയാ (വാർഷ്ണേയനാൽ കൊണ്ടുപോകപ്പെട്ട തന്റെ രണ്ടു മക്കളോടുകൂടിയവളായി– രണ്ടു മക്കളെ വാർഷ്ണേയന്റെ പക്കൽ ഏല്പിച്ചവളായി എന്ന സാരം) ദീനയാഭൈമ്യാ (ദീനയായി ഇരിക്കുന്ന ഭൈമിയാൽ) അനുയാതഃ (പിൻതുടരപ്പെട്ടവനായിട്ട്) ക്ഷുത്ക്ഷാമഃ (വിശപ്പുകൊണ്ടു ക്ഷീണിതനായി അപ്മാത്രവൃത്തി; (ജലമാത്രമാകുന്ന ആഹാരത്തോടുകൂടിയവനായിട്ട്–വെള്ളം മാത്രം കുടിച്ചുകൊണ്ട്) നിജംവൃത്തം വിമൃശൻ (തന്റെ സ്ഥിതിയെ വൃത്താന്തത്തെ ഓർമ്മിച്ചുകൊണ്ട്) ശോചൻ ആസ്തേസ്മ(ദുഃഖിതനായിത്തീർന്നു)

ക്ഷുൽക്ഷാമേ യാത്ര വൃത്തിന്നിജമന വിളശൻ
വൃത്തമാമസ്സ സ്സ ജോചൻ.

നളൻ:- പല്ലവി

പദം 13

എന്തുപോൽ ഞാനിന്നു ചെയ്യേൻ
ബന്ധവോ മേ വൈരികളായ്,

അനുപല്ലവി

അന്തകവൈരിപാദചിന്തനം കുറകയോ
ബന്ധമെന്തെനിക്കേവം സന്താപം വരുവാൻ?
... ... എന്തു

ചരണം 1

പുഷ്കരനെ ലഭിച്ചു പുരവും ജനപദവും,
പുഷ്കലമാധിപത്യം, പുതിയ വിഭൂതികളും;
ബുദ്ധിപൂർവ്വമിത്യുപായ നൈപുണി
ചിന്തതാവിലൊത്തുകാൻ കിലെത്രയും

ഇതിൽ പുരസ്സാദ്ഭുതമുപഗതവാൻ എന്നൊരു പാഠം ധാരാളം കാണുകയുണ്ടായിട്ടുണ്ടെന്നും അപപാഠസ്വീകരണം എന്ന ദോഷം നീക്കുവാനും നിരർത്ഥകപദപ്രയോഗം ഒഴിവാക്കുവാനും ആയി പുരാന്താദ്ഭുതമുപഗതവാൻ എന്നു മാറേറണ്ടിവന്നു എന്നും കേ. പാ. അഭിപ്രായപ്പെട്ടിട്ടുണ്ട്.

പദം 13:- ബന്ധവഃ + മേ = ബന്ധവോമേ. (എന്റെ ബന്ധുക്കൾ). അന്തകവൈരി പാദചിന്തനം = അന്തകവൈരിയായ ശിവന്റെ പാദത്തെപ്പറ്റിയുള്ള ചിന്ത. (ശിവഭക്തി).

ചരണം 1 പുഷ്കരനു പുരവും ജനപദവും പരിപുഷ്ടമായ ആധിപത്യവും പുതിയ വിഭൂതികളും ലഭിച്ചു. (ഇതി) എന്ന ഈ സംഗതിയിൽ വിധി പ്രയോഗിക്കുന്ന ഉപായങ്ങളുടെ നിപുണത നോക്കുന്നതായാൽ ബുദ്ധിപൂർവ്വകമാണെന്നു

ഇത്ഥമിന്നു വൃത്തമായി വന്നിതു;
മൃത്യുവൈരി ഭക്തി മാഞ്ഞുപോയിതോ? ... ... എന്തു

ചരണം 2

സുന്ദരി ദമയന്തി സുമുഖി സുദതി സതി
തന്വി തരുണീമണി തളർന്നിതല്ലോ പാരം
തപ്തതോയസിക്തമാലതീ വന-
നക്തമാലമസ്തമൂലമിവ നളം
ക്ഷുത്തൃഡാർത്തി ലുപ്തചിത്തമാശ്രയി-
ച്ചത്തൽ മൂലം ചത്തുപോകിലാമുടൻ ... ... എന്തു

ചരണം 3

പക്ഷങ്ങൾ ചഞ്ചുക്കളും പരിചെഴും പൊൻനിറമാം
പക്ഷികളിതാ വന്നു പരമരമണീയങ്ങൾ;
ഭക്ഷണാർത്ഥമിക്ഷണേന ഞാനിഹ

---

തന്നെ പറയാം. ഇത്ഥ...ന്നിതു = ഇങ്ങനെയൊക്കെ വന്നു കൂടിയല്ലോ. ശിവഭക്തി എനിക്കു കുറഞ്ഞുപോയോ? എന്നു നളൻ വ്യസനപൂർവ്വം ചിന്തിക്കുന്നു.

ചരണം 2:- സുദതി = സുന്ദരമായ രദന (പല്ലു്)ത്തോടു കൂടിയവൾ. തപ്ത...മാലതീ = തിളച്ചവെള്ളത്താൽ നനയ്ക്കപ്പെട്ട പിച്ചകവള്ളി. അസ്തമൂലം വനനക്തമാലമിവ = മുരടറ്റുനില്ക്കുന്ന വനനക്തമാലവൃക്ഷത്തെ എന്നപോലെ (വനത്തിലെ ഉങ്ങുമരം) ക്ഷുത്തൃ...ചിത്തം = വിശപ്പുകൊണ്ടും ദാഹംകൊണ്ടും ഉണ്ടായ ദുഃഖത്താൽ ബുദ്ധികെട്ടുപോയ നളം = നളനെ ആശ്രയിച്ചു്. അത്തൽമൂലം = സങ്കടത്താൽ ഉടൻ ചത്തുപോകിലാം = ചത്തുപോയെന്നുവരാം. അലങ്കാരം ഉപമ.

ചരണം 3:- പക്ഷങ്ങൾ = ചിറകുകൾ ചഞ്ചു = ചുണ്ടു് ഭക്ഷണാർത്ഥം = ആഹാരത്തിനുവേണ്ടി. ഇക്ഷണേന = ഈ നിമിഷത്തിൽത്തന്നെ. വിക്രമേണ = വിക്രമത്തോടുകൂടി.

വിക്രമേണ കൈക്കലാക്കുവൻ , വല-
വസ്ത്രമേവണമെങ്കിലെന്തു ചെയ്യുന്നു?
വസ്ത്രമേതദ്ദുൽസൃജാമി; ചാമിവ. ... ... എന്നു

സുന്ദരി-ചമ്പക

ശ്ലോകം 11.

കൃത്വാ പരോക്ഷതനുരേവ മഹോക്ഷമൂർത്തി:
സദ്വാപരോക്ഷ കലിതസ്ഥിതിരിഷ്ട സിദ്ധിം
ധൃത്വാ സ്വവർണ്ണശകുനത്വമതീവ ദൃഷ്ടോ
ഹൃത്വാംബരം ച ദിവമേത്യ നളം ന്യഗാദിൽ

---

ഏതദ് വസ്ത്രം ഉത് സൃജാമി = ഈ വസ്ത്രം ഞാൻ ഉപേക്ഷിച്ചേക്കാം. (ഉടുവസ്ത്രം തന്നെ മേല്പോട്ട് എറിഞ്ഞ് വലയാക്കി പക്ഷികളെ പിടിച്ച് ആഹാരമാക്കാം എന്ന സാരം) ചാം+ഇവ = ഇവ ചാകും. (സ്വാതന്ത്ര്യമായ ഒരു പ്രയോഗം).

ശ്ലോകം 11:- അതീവദൃഷ്ട: (ഏററവും ദൃഷ്ടനായ) സ:ദ്വാപര: (ആ ദ്വാപരൻ) പരോക്ഷതനു: ഏവ അക്ഷകലിതസ്ഥിതി: (യഥാർത്ഥരൂപം തിരെമറച്ച് അക്ഷങ്ങളിൽ സ്ഥിതിചെയ്ത്) മഹോക്ഷമൂർത്തി: ഇഷ്ടസിദ്ധിം കൃത്വാ (കാളയുടെ രൂപംപൂണ്ട കലിയുടെ ഇഷ്ടം സാധിച്ചിട്ട്) സ്വവർണ്ണശകുനത്വം ധൃത്വാ (പൊൻനിറം ചേർന്ന പക്ഷികളുടെ രൂപം ധരിച്ച്) അംബരം ച ഹൃത്വാ (വസ്ത്രവും അപഹരിച്ചുകൊണ്ട്) ദിവം ഏത്യ (ആകാശത്തെ പ്രാപിച്ചിട്ട്) നളം ന്യഗാദിൽ (നളനോട് പറഞ്ഞു.)

മഹോക്ഷമൂർത്തി: എന്ന പാഠത്തെക്കാൾ മൂർത്തേ: എന്ന പാഠം പുരാണപ്രസിദ്ധമായ അർത്ഥം പകർന്നതതന്നതാണ്. ദ്വാപരനാണ് അക്ഷത്തിൽ ആവേശിച്ചതും പക്ഷികളുടെ രൂപം പൂണ്ടതും എന്ന് പുരാണം.

പക്ഷികൾ:— പല്ലവി

പദം 14.

വിഫലം തേ വൈരസേനേ! വാഞ്ഛിതം സാമ്പ്രതം

അനുപല്ലവി

വിഭവം തേ ഹൃതമായി;

വ്രീളയിതിനില്ലാഞ്ഞോ വേലയിതെല്ലാം?

... ... വിഫലം

ചരണം 1

വികൃതഹൃദയ! ഞങ്ങൾ വികിരങ്ങളല്ലോ,

വെറുതേ ഞങ്ങളെക്കൊൽവാൻ തവ തരമില്ലാ;

വിരവിൽ നിന്നെച്ചതിച്ച വിരുതുള്ള ഞങ്ങളെല്ലാം,

വിപുലമഹിമ തേടും ചുതുകൾ ചൊല്ലാം

... ... വിഫലം

ചരണം 2

വിസ്തൃതം നിന്റെ രാജ്യം, വിവിധമാം ധനവും,

വസ്തുസമ്പത്തുകളും വരിച്ചു വഞ്ചനവും

നിസ്തൃപ, ഞങ്ങൾ ചെയ്തതറിക നിൻകദനവും;

വസ്ത്രമിതു പറിപ്പാൻ വന്നതിജ്ജനവും. ... വിഫലം

---

പദം 14:— വൈരസേനേ, തേ വാഞ്ഛിതം സാമ്പ്രതം വിഫലം (നളമഹാരാജാവേ,അങ്ങയുടെ ആഗ്രഹം ഇപ്പോൾ നിഷ്ഫലമായി) വ്രീള = ലജ്ജ.

ച. 1:— വികൃതഹൃദയ, — ബുദ്ധിഭേദിച്ചവനേ വികിരങ്ങൾ = പക്ഷികൾ. വിരവിൽ — വേഗത്തിൽ; ശരിക്കും. വിപുലമഹിമതേടും = അസാമാന്യമഹത്വമുള്ള.

ച. 2:— പറിക്കുക = തട്ടിയെടുക്കുക. വരിച്ചു = ഗ്രഹിച്ചു; കയ്യടക്കി. [വരിച്ച എന്നുള്ള പാഠവും സ്വീകാര്യം തന്നെ.] നിൻകദനവും വഞ്ചനവും ഞങ്ങൾ ചെയ്തത് എന്നറിക (നിന്റെ ധനധാന്യാദികളും രാജ്യവും പിടിച്ചെടുത്തു് അങ്ങനെ വഞ്ചനവും കദനവും നിനക്കു വരുത്തിവച്ചതു് ഞങ്ങളാണെന്ന് ഇനി മനസ്സിലാക്കുക)

ചരണം 3

വിരസതവരുത്തി നീ സുരപതികളെന്നെ,
സ്ത്രീപരവശനായി മരുവി തൻസദനേ,
വരുവതതിനിതെന്നറിക നീ ഇതിനേ;
മരവുരിധരിച്ചു നീ മരുവുക വിപിനേ. ... വിഫലം

## രംഗം 7 വനമണ്ഡപം

ഗൗളിപന്ത് - ചെമ്പട

ശ്ലോകം 12;-

വസ്ത്രം പത്രികൾ കൊണ്ടുപോയ് ദിവി മറ-
ഞ്ഞപ്പോളവസ്ഥാം നിജാ-
മുൾത്താരിങ്കൽ വിചാര്യ ദീർഘശ്വസനനായ്
നിന്നു നളൻ ദീനനായ്
പത്ന്യാസാകമിതസ്തതോഥ ഗഹനേ
ബംഭ്രമ്യമാണഃ ശുചാ

---

ച. 3:- ഇതിനെ = ഇതിനെപ്പറ്റി (നീ ഇതിനെക്കുറിച്ച് മനസ്സിലാക്കുക. അങ്ങനെ ചെയ്യുന്നതിന് ഇങ്ങനെ വരുന്നതാണെന്ന്—ഇന്ദ്രാദികളെ അവമാനിച്ചിട്ട് സ്ത്രീസക്തനായി ഇരുന്നതിന്റെ ഫലമാണിതെന്ന്—മനസ്സിലാക്കുക. വിപിനേ = കാട്ടിൽ.

ശ്ലോകം 12:- പത്രികൾ (പക്ഷികൾ) വസ്ത്രംകൊണ്ടു പോയി ദിവി (ആകാശത്ത്) മറഞ്ഞപ്പോൾ നിജാം അവസ്ഥാം (തന്റെ അവസ്ഥയെ) ഉൾത്താരിങ്കൽ വിചാര്യ (ആലോചിച്ചിട്ട്) ദീനനായ് (ദുഃഖിതനായി) ദീർഘശ്വസനനായ് നളൻ നിന്നു (നഗ്നനായിനിന്നു) അഥ വിഭ്രാന്തധീഃ (അനന്തരം ഭ്രാന്തബുദ്ധിയായിരിക്കുന്ന നളൻ) പത്ന്യാസാകം (പത്നിയോടൊത്ത്) ഗഹനേ ഇതസ്തതഃ (കാട്ടിൽ അവിടെയും ഇവിടെയും) ശുചാ (ദുഃഖത്തോടുകൂടി) ബംഭ്രമ്യമാണഃ (ചുറ്റിക്കറങ്ങി നടക്കുന്നവനായിട്ട്) നക്തം (രാത്രിയിൽ)

നക്തംപോയ് വനമണ്ഡപം കിമപി ചെ-
ന്നദ്ധ്യാസ്ത വിഭ്രാന്തധീഃ

നളൻ:— പല്ലവി
പദം 15.

ഒരുനാളും നിരൂപിതമല്ലേ ഉദന്തമി-
തൊരുനാളും നിരൂപിതമല്ലേ.

അനുപല്ലവി
കരുണാകടാക്ഷമെന്നിൽ പുരവൈരി സംഹരിച്ചോ?
സുരനായകവരത്തിൻ പരിണാമമീദൃശമോ? ... ഒരു

ചരണം 1
സുന്ദരി ദയിതേ ശൃണു ഭൈമി നിന്നെ രക്ഷിപ്പാൻ
ഇന്നരിമ എനിക്കെന്തു വന്നു;
ഒന്നല്ലെനിക്കുള്ളാധി, ചൊന്നാലറിയിക്കാമോ?
എന്നെയും നിന്നെയും നീ തന്നെ കാത്തുകൊള്ളണം
... ... ഒരു

ദമയന്തി:— ചരണം 2
പയ്യോ പൊറുക്കാതെ ദാഹവും, ആത്മപുത്രകൾ
അയ്യോ എൻപ്രിയപ്രാണനാഥാ!

---

പോയിച്ചെന്നു് കിമപി വനമണ്ഡപം അദ്ധ്യാസ്ത (ഏതോ ഒരു വനമണ്ഡപത്തിൽ ഇരുന്നു.)

പദം 15:— ഉദന്തമിതു് = ഈ കഥ. നിരൂപിതമല്ല = വിചാരിച്ചിരുന്നതല്ല. പുരവൈരി = പരമശിവൻ. സുരനായകവരം = ദേവേന്ദ്രന്റെ വരം. പരിണാമം = അവസാനം. ഈദൃശമോ = ഇപ്രകാരമാണോ?

ചരണം1:— അരിമ = വിഷമം, പ്രയാസം. ഒന്നല്ല = നിരവധിയാണ്. ആധി = ദുഃഖം. ചൊന്നാലറിയിക്കാമോ? = പറഞ്ഞറിയിക്കാവതല്ല.

ചരണം 2:— പയ്യോ = വിശപ്പോ. കയ്യോ...വൻ = നിന്റെ കയ്യോ കാലോ തടവി നിന്നെ ഞാൻ വിശ്രമിപ്പി

കയ്യോ കാലോ തിരുമ്മി മെയ്യോടു മെയ്യണവൻ;
പൊയ്യോ നാം തമ്മിലുള്ള സംയോഗനാൾപ്പൊരുത്തം?
... ... ഒരു

നളൻ:- ചരണം 3

കാനനമിതെന്നാലും, അധികം ഭീതിദമല്ലേ,
കാണുന്നു തെളിഞ്ഞുള്ള വഴികൾ;
നൂനമിവഴി ചെന്നാൽ കാണാം പയോഷ്ണിയാറും,
ഏണാക്ഷി! ദൂരമല്ല ചേണാർന്ന കുണ്ഡിനവും ... ഒരു

ദമയന്തി:- ചരണം 4

പാതിയും പൂമാനു പത്നിയെന്നു വേദശാസ്ത്രാദി
ബോധമുള്ളവർകൾ ചൊല്ലിടുന്നു;
ആധിവ്യാധികളിലും പ്രീതിദമൗഷധം കേൾ
സ്വാധീനസഹധർമ്മിണിതന്നി ധരിക്കേണം ... ഒരു

പുന്നാഗവരാളി-മുറിയടന്ത

ശ്ലോകം 13.

'വേർപെട്ടിടുകയില്ല വല്ലഭനെയീ
യാപത്തി' ലെന്നാശയം

---

ക്കാം; സ്വസുഖം കൂടാതെ ജീവിക്കാൻ സാദ്ധ്യമല്ലെന്നാശയം. സംയോഗനാൾപ്പൊരുത്തം = വിവാഹത്തിന്റേതായ നാൾപ്പൊരുത്തം.

ച. 3:- ഭീതിദം = ഭീതിയെ ഉളവാക്കുന്നതു്. പയോഷ്ണിയാറു് = താപ്തി എന്ന നദിയുടെ പോഷകനദിയായ പൂർണ്ണ. ദൂരമല്ല = ദൂരെയല്ല.

ച. 4:- ആധിവ്യാധികൾ = മനോവേദനയും ദേഹാസ്വാസ്ഥ്യവും (ദ്വന്ദ്വസമാസം) സ്വാധീന സഹധർമ്മിണി = അനുകൂലയായ ഭാര്യ. പ്രീതിദം ഔഷധം = ആസ്വാദ്യമായ മരുന്നു്.

ശ്ലോകം 13:- ഈ ആപത്തിൽ തന്നെവിട്ടൊഴിഞ്ഞു പോകുകയില്ല എന്നാണു് ഭൈമിയുടെ ആശയമെന്നു് വിദൻ

വൈദർഭ്യാസ്സുപ്തഭാവം വിദൻ വിദലയൻ
  വസ്ത്രാർദ്ധമസ്യാ നളൻ
ഖേദപ്പാടൊട്ടുറങ്ങിനോരവളെയും
  ത്യക്ത്വാ കലി പ്രേരണാൽ
മൂഢപ്രായമനാ നിശീഥസമയേ
  നിർജ്ജഗ്മിവാൻ നിർജ്ജനേ.

ദമയന്തി;– പല്ലവി

പദം 16;–

അലസതാ വിലസിതമതിനാൽ ഞാനുറങ്ങിനേൻ
അലമലം പരിഹാസകലവികളാലേ,

അനുപല്ലവി

അളവില്ലാ മമ ഭയം, ആളിമാരുമില്ലാ.
നള! നളിനാക്ഷ! നീ ഒളിവിലെന്തിരിക്കുന്നു? ... അല

---

(അറിഞ്ഞിട്ട്) നളൻ അസ്യാഃ വസ്ത്രാർദ്ധം വിദലയൻ (ഈ ദമയന്തിയുടെ വസ്ത്രം പാതി മുറിച്ചെടുത്തുകൊണ്ട്) കലിപ്രേരണയാൽ, ക്ഷീണിച്ചുറങ്ങുന്ന ഇവളെയും ഉപേക്ഷിച്ചിട്ട് മൂഢബുദ്ധിയായിട്ട് നിശീഥസമയേ (അർദ്ധരാത്രിനേരത്ത്) നിർജ്ജനേ (രഹസ്സിൽ – ഏകാന്തതയിലേക്ക്) നിർജ്ജഗ്മിവാൻ (പുറപ്പെട്ടുപോയി). വൃത്തം ശാർദ്ദൂല വിക്രീഡിതം.

പദം 16:– അലസതാവിലസിതം = അത്യധികമായ ക്ഷീണം. അല...ളാലേ = നേരംപോക്കിനുവേണ്ടിയുള്ള പരിഹാസകേളികൾ ധാരാളം മതി. (അലം ചേരുമ്പോൾ തൃതീയാവിഭക്തി വേണമെന്ന സംസ്കൃതനിയമപ്രകാരം വാര്യർ ഇവിടെ കലവികളാൽ എന്നു പ്രയോഗിച്ചിരിക്കുന്നു.)

ചരണം 1

ഹരിത്പതികൾ തന്നോടു തിരസ്കരണിയുള്ള നീ
ഇരിപ്പേടം ധരിപ്പതിന്നരിപ്പമല്ലോ;
വരിപ്പുലിനടുവിൽ സഞ്ചരിപ്പതിനിടയിലോ
ചിരിപ്പതിന്നവസരം? ഇരിപ്പതു പുരിയിലോ? ... അല

ചരണം 2

പടം നോക്കിയുടൻ താനേ നടന്നാനോ വെടിഞ്ഞെന്നെ
പടിഞ്ഞാറോ കിഴക്കോ നീ വടക്കോ തെക്കോ?
ദൃഢംജാനേ മതം തേऽഹം. 'വിട്ടുന്നോളല്ലിവൾ. ഞാൻവേർ-
പെട്ടന്നാകിലുടൻ താനൊരിടം നോക്കി നടന്നുപോം
... ... അല

ചരണം 3

വിശേഷിച്ചുണ്ടെനിക്കാധി വിചാരിച്ചോളവും ധൃത-
വശാലിപ്പോൾ തവ ബുദ്ധി കൃശയായ് പോയി;

---

ച. 1:— ഹരിത് പതികൾ = ദിക്പാലന്മാർ. തിരസ്കരണി = തന്നെ ആർക്കും കാണാൻ വയ്യാതാക്കുകയും എന്നാൽ തനിക്ക് ആരെയും കാണാൻ കഴിയുകയും ചെയ്യുന്ന ഒരു വിദ്യ. അരിപ്പം = പ്രയാസം. ചിരിപ്പതിന് = വിനോദത്തിന്.

ച. 2:— ദിഗംബരനാകയാൽ വസ്ത്രം അന്വേഷിച്ച് എന്നെവിട്ട് എവിടെയെങ്കിലും മറഞ്ഞോ എന്നു ദമയന്തി സംശയിക്കുന്നു. അഹം തേ മതം ദൃഢം ജാനേ = നിന്റെ അഭിപ്രായം ഞാൻ മനസ്സിലാക്കുന്നു; തീർച്ച, 'ഇവളൊരിക്കലും വിട്ടുപോകുന്നവളല്ല ഞാൻതന്നെ ഇവളെ വിട്ടിട്ട് പോകുന്നതായാൽ തനിച്ച് എങ്ങനെയെങ്കിലും നാട്ടിലേക്കു പൊയ്ക്കൊള്ളും' എന്നായിരിക്കും നളൻ തീരുമാനിച്ചതു് എന്നു ദമയന്തി കരുതുന്നു.

ച. 3:— എനിക്കു വിചാരിക്കുന്തോറും ദുഃഖം അധികരിക്കുന്നു. കാരണം എന്നെപ്പറ്റിയുള്ളതിനേക്കാൾ എനിക്കു

ദശാദോഷമതേഷാ ഞാനശേഷമോർത്തതിശോക-
ജാവേശാവശൈവാശാ വിശാമീശ! നിശാമധ്യേ
... ... അല

ചരണം 4

ഒരു ഭൂതത്തിനാലേവം പരിഭൂതൻ മമ കാന്തൻ
പൃതഭൂതികളെപ്പോലെ പുനരെന്നെയും
ഒരു പോതും നിനയാതെ പെരുമാറുന്നതു മൂലം
എരിതീയിൽ പതിതനായ് വരിക വഞ്ചകനവൻ
... ... അല

## രംഗം 8. കാട്ടാളന്റെ താവളം

പന്തുവരാളി—ചെമ്പട

ശ്ലോകം 14.

കരഞ്ഞും ഖേദിച്ചും, വനഭുവി തിരഞ്ഞും
നിബിഡമായ്
നിറഞ്ഞെങ്ങും തിങ്ങും തിമിരഭര-
രുദ്ധേക്ഷണപഥാ

---

നിന്നെപ്പററിയാണ് വ്യസനം. ദശാദോഷമതു് (ആ ഗ്രഹപ്പിഴ) ഏഷാ ഞാൻ അശേഷം ഓർത്തു് (ഈ ഞാൻ മുഴുവനും ആലോചിച്ചിട്ട്) നിശാമധ്യേ = ഈ അർദ്ധരാത്രിയിൽ അതിശോകജാവേശാവശാ = അതിയായ ദുഃഖത്തിന്റെ ആവേശത്താൽ അവശയായിത്തീർന്നിരിക്കുന്നു. ഹേ വിശാം ഈശ = അല്ലയോ രാജാവേ. (പ്രജാനാഥൻ).

ച. 4:- ഇങ്ങനെയെല്ലാം വന്നതു് ഒരു ഭൂതത്തിന്റെ ആവേശംകൊണ്ടായിരിക്കണം. പരിഭൂതൻ = ഉപദ്രവിക്കപ്പെട്ടവൻ. പൃതഭൂതികൾ = വർദ്ധിച്ച സമ്പത്തുകളെല്ലാം. ഒരുപോതും = ഒരിക്കലും നിനയാതെ = ഓർമ്മിക്കാതെ. വഞ്ചകനവൻ = ആ വഞ്ചകൻ (ദുർഭൂതം).

ശ്ലോകം 14:- തിമിരഭരരുദ്ധേക്ഷണപഥാ = കട്ടിയായി നിറഞ്ഞെല്ലായിടത്തും തിങ്ങുന്ന കൂരിരുട്ടിനാൽ തടയപ്പെട്ട

പറഞ്ഞും കോപിച്ചും, പലവഴി നട–
ന്നും നൃപസുതാ
വലഞ്ഞാൾ കേട്ടാനക്കതമനകൾ കാ–
ട്ടാളനൊരുവൻ.

കാട്ടാളൻ:– പല്ലവി

പദം. 17

ആരവമെന്തി,തറിയുന്നതോ? ഇഹ
ഘോരവനത്തിൽ നിന്നെഴുന്നതും

അനുപല്ലവി

ദൂരെയിരുന്നാൽ നേരറിയാമോ?
ചാരെ ചെന്നങ്ങാരായേണം. ... ... ആരവ

ചരണം 1

പെരുത്ത വൻകാട്ടിന്നകത്ത–
ങ്ങൊരുത്തനായ് പോയ്‌വരുവാനും
പേടി നമുക്കും പാരമുദിക്കും
പേർത്തും ഗഹനേ തിരവാനും;
ഉരത്തെഴും തിമിരം വെൽവാൻ
ഉദിക്കുമാറായ് ഭഗവാനും,

---

ദർശനത്തോടുകൂടിയവളായിട്ട്. (കണ്ണ് അല്പംപോലും കാണാൻ പാടില്ലാതായിട്ട് എന്നു സാരം) കതമനകൾ = ചെഷ്ടികൾ (കരച്ചിലും പറച്ചിലും വിളിയും കാട്ടിലുള്ള സഞ്ചാരവും എല്ലാം എന്നു സാരം)

പദം 17:– ആരവം = ശബ്ദം. അറിയുന്നതോ? = അറിയാവുന്നതാണോ? എഴുക = ഉണ്ടാകുക. ചാരെ = സമീപത്ത് [ദൂരെ ഇരുന്നാലോചിച്ചാൽ കാര്യമറിയുന്നതെങ്ങനെ? അടുത്തുചെന്നു നോക്കണം] പോയ്‌വരുവാനും തിരവാനും പേടി നമുക്കും പാരം ഉദിക്കാം എന്നന്വയം. കടക്കാൻ പാടില്ലാത്ത കൊടും കാട്ടിൽപോയി തിരയാൻ പേടിയാണെ

പോരാ നാമിങ്ങിരുന്നാലോ
ഭീരുതയെന്നേ വരുതാനും;
എടുത്തു വില്ലുമമ്പും വാളും
അടുത്തു ചെന്നങ്ങറിയേണം,
നീചത്വം വിട്ടൗചിത്യം ഞാ-
നാശ്രിത്വം പൂണ്ടാചരിപ്പൻ ... ... ആരവ

പുന്നാഗവരാളി–അടന്ത

ദമയന്തി:– പല്ലവി

പദം 18.

ആഹന്ത! ദയിത ദയാസിന്ധോ! നീയെന്നെ
അപഹായ യാസി കഥം?

അനുപല്ലവി

മോഹാർണ്ണവത്തിൻ പ്രവാഹത്തിൽ വീണു ഞാൻ
മൂഢാപി മുഴുകുമാറായിതിദാനീം ... ... ആഹന്ത

ചരണം 1

ഭാഗധേയമോ പോയി ദേവനേ, ചിത്തം
പകച്ചുപോയിതോ ഗഹനേ വനേ?
മാഞ്ഞിതോ മമത നിജജനേ മനസി
മംഗലാകൃതേ! കരുണാഭാജനേ ... ... ആഹന്ത

---

ന്നും പറഞ്ഞിരുന്നാൽ താൻ ഭീരുവാണെന്നുള്ള ദുഷ്കീർത്തിയുണ്ടാകും. അതിനാൽ അമ്പും വാളും മറ്റും എടുത്തുകൊണ്ട് ഇറങ്ങി അന്വേഷിക്കണം. നീചന്മാരെപ്പോലെ പേടിച്ചിരിക്കാതെ ഞാൻ ഉചിതമായി പ്രവർത്തിക്കാൻ പോകുന്നു.

പദം 18:– ദയാസിന്ധോ = ദയയ്ക്ക് സിന്ധുവായിട്ടുള്ളവനേ എന്ന സംബോധന (ദയയുടെ ഇരിപ്പിടം) എന്നെ അപഹായ കഥംയാസി = എന്താണ് എന്നെ വിട്ടിട്ട് പോകുന്നത്? മോഹാർണ്ണവം = ദുഃഖസാഗരം. മൂഢാപി = വിഡ്ഢിയും. ഇദാനീം = ഇപ്പോൾ.

ച, 1:– ദേവനേ = ചൂതുകളിയിൽ. ചിത്തം...വനേ = കാട്ടിൽ വന്നപ്പോൾ ബുദ്ധിയുംകൂടി പൊയ്പ്പോയോ? നിജജനേമമത = തന്റെ ആളിൻപേരിലുള്ള സ്നേഹം. കരുണാഭാജനേമനസി = കനിവിന് ഇരിപ്പിടമായ മനസ്സിൽ.

കാട്ടാളൻ:— ചരണം 2

സ്വരത്തിന്റെ മാധുര്യം കേട്ടാ–
ലൊരുത്തിയെന്നതു നിശ്ചേയം
സ്വൈരം ചാരേ ചെന്നവളോടെ, ഞാൻ
സുമുഖിയാരെന്നി പൃച്ഛ്യേയം
മരത്തിനിടയിൽ കാണാതെ സു–
ന്ദരത്തിന്റെ സാദൃശ്യം
കേന വിയോഗാൽ കേണിടുന്നിവൾ?
കേന ന വിധിനാ വശ്യേയം?
അകൃത്രിമദ്യുതിരനവദ്യേയം,
അടുത്തു ചെന്നിനി അനുപശ്യേയം;
ആകൃതികണ്ടാലതിരംഭേയം,
ആരാലിവൾ തന്നധരം പേയം?

---

പ. 17. ച. 2:— ശബ്ദത്തിന്റെ ഇമ്പംകൊണ്ടു് കരയുന്നതു് ഒരു സ്ത്രീയാണെന്നു് നിശ്ചയിക്കാം. അതുകൊണ്ടു് അവളുടെ അടുക്കൽ ചെന്നു് അവളോടു് നീ ആരെന്നു് ചോദിക്കാം; പൃച്ഛ്യേയം = ചോദിക്കാം; ചോദിക്കട്ടെ ["മരത്തിനിടയിൽ" എന്ന ഭാഗത്തിനുള്ള വിശദീകരണം പ്രത്യേകം കൊടുത്തിരിക്കുന്നതു് നോക്കുക; ഒടുവിൽ] കേനവിയോഗാൽ = ആരോടുള്ള വേർപാടുമൂലം. കേനന വിധിനാ ഇയംവശ്യാ = ഏതു മാർഗ്ഗംകൊണ്ടു് ഇവളെ വശീകരിക്കാം? അകൃത്രിമദ്യുതി ഇയം അനവദ്യാ = നിർദ്ദോഷിയായ ഇവൾ പ്രകൃതി രമണീയയാകുന്നു. ഇനി അടുത്തു ചെന്നു് അനുപശ്യേയം = പരിശോധിക്കട്ടെ: കാണട്ടെ എന്നു സാരം. ആകൃതികണ്ടാൽ ഇയം അതിരംഭാ = ഇവൾ രംഭയേയും അതിശയിക്കും. ആരാൽ...പേയം = ഇവളെ ആരായിരിക്കും അനുഭവിക്കുന്നതു്? പേയം = പാനംചെയ്യപ്പെടാൻ യോഗ്യം.

പല്ലവി

ആരിവളവനിതലാമരി വര-
നാരീ വപുഷീ ധൃതമാധുരീ?

## രംഗം 9. വനാന്തർഭാഗം

ദമയന്തി:– ചരണം 2

പദം 18.

വാഹസം ഗ്രസിക്കുന്നു ചരണവും, കാന്താ!
മോഹസംഹൃത മന്തഃകരണവും
സാഹസപ്രിയാ! നീയെന്മരണവും കേട്ടാൽ
സ്നേഹസദൃശം ചെയ്യുസ്മരണവും ... ... ആഹന്ത

കാട്ടാളൻ:– ചരണം 3

അപുത്രമിത്രാ കാന്താരം പൃ–
ക്കനർത്ഥഗർത്തേ വീണാളേ:
ആനന്ദിച്ചു വാഴേണ്ടുന്നവ!–
ളല്ലേ കമനീ! നീണാളേ;

---

അവനിതലാമരി = ഭൂമിയിലെ ദേവസ്ത്രീയും വപുഷി ധൃതമാധുരി = ദേഹത്തിൽ മാധുര്യത്തെ ധരിച്ചവളും ആയ ഈ വരനാരി (ശ്രേഷ്ഠയായ സ്ത്രീ) ആര്?

പദം 18. ച: 2. വാഹസം = പെരുമ്പാമ്പ്. അന്തഃകരണവും = മനസ്സും (ചേതനയും) മോഹസംഹൃതം = മോഹത്താൽ സംഹരിക്കപ്പെട്ടതായിരിക്കുന്നു. സാഹസപ്രിയാ =സാഹസത്തിൽ പ്രിയനായവനേ. സ്നേഹസദൃശം = സ്നേഹത്തിന് ചേരുംവണ്ണം.

പദം 17. ച 3:- അപുത്രമിത്രാ. (മക്കളും ബന്ധുക്കളും ഇല്ലാതെ) കാന്താരംപൃക്ക് (കാട്ടിലകപ്പെട്ട്) അനർത്ഥഗർത്തേ വീണാളേ (ആപത്താകുന്ന കുഴിയിൽ വീണല്ലോ. വീണാൾ + ഏ) നീൺ + നാളേ = നീണാളേ (ദീർഘകാലം) അപത്രപിച്ചീടേണ്ടാ = ലജ്ജിക്കേണ്ടാ.

അപത്രപിച്ചീടേണ്ടാ, ഞാനോ
വനത്തിൽ മേവുന്നാണാളേ,
ആരെന്നാലും രക്ഷിപ്പാനിനി
അപരൻ വരുമോ കേണാളേ?
വസിക്ക നീയെന്നംസേ താങ്ങി,
വധിപ്പനുരഗം വക്രാപാംഗി!
വാതിച്ചോർക്കും പ്രാണാപായേ
ജാതിച്ചോദ്യം വേണ്ടാ തൊടുവാൻ

പല്ലവി
മാരിതമായ് പെരുമ്പാമ്പേടോ, സുകു-
മാരിമാർക്കു നീയൊരു കൂമ്പേടോ

---

വനത്തിൽ മേവുന്ന ആൺ + ആർ + ഏ (കാട്ടിൽ വസിക്കുന്ന ഒരു പുരുഷൻ ആണല്ലോ; വേടനാണല്ലോ) അപരൻ = അന്യൻ. കേണാൽ + ഏ = കേണാലേ; കേണാളേ. അംസേതാങ്ങി = തോളിൽതാങ്ങി; എന്നെ ആശ്രയിച്ച്. ഉരഗം = പാമ്പ്. വക്രാപാംഗി = സുന്ദരി. വാതിച്ചോർ = വല്യ അക്കിത്തിരിമാർ; വിദ്യാധിരാജന്മാരായ ബ്രാഹ്മണർ. പ്രാണാപായേ = പ്രാണസങ്കടത്തിൽ. ജാതിച്ചോദ്യംവേണ്ടാ = ജാതിയേതെന്ന ചിന്ത ആവശ്യമില്ല. പാതിച്ചോർ എന്നൊരു പാഠംകൂടികാണുന്നുണ്ട്. പാതിത്യം കല്പിക്കുന്നവർ; സ്മാർത്തവിചാരത്തിൽ ഭ്രഷ്ടുകല്പിക്കാനധികാരികളായുള്ള നമ്പൂതിരിശ്രേഷ്ഠന്മാർ എന്ന് അതിന് അർത്ഥം നൽകപ്പെട്ടിട്ടുണ്ട്. ഓതിക്കോന്മാർ അഥവാ വാദ്ധ്യാന്മാർ എന്നാണ് കേരളപാണിനി അർത്ഥം കൊടുത്തിട്ടുള്ളത്.

പല്ലവി:— മാരിതമായ് = കൊല്ലപ്പെട്ടുകഴിഞ്ഞു, സുകു...മ്പേടോ = മൃദുഗാത്രികളായ സുന്ദരിമാരിൽവച്ച് ഉത്തമയായവളേ. കൂമ്പ് = നാമ്പ്. (വർഗ്ഗത്തിന് അലങ്കാരമായിട്ടുള്ളവൾ എന്നർത്ഥം)

ദമയന്തി:— ചരണം 3

ഗ്രാഹം പിടിച്ചപ്പോൾ മോഹവും കല-
ർന്നാകമ്പിതമായി ദേഹവും;
സോഹം പാലിതാ നിന്നാൽ, നന്ദ നീ, ഇനി-
പ്പോക വേണ്ടുന്ന ദിക്കിൽ ഇന്നു നീ
പ്രാണരക്ഷണത്തിനൊന്നില്ലാ പ്രത്യുപകാരം
പ്രചുരമാം സുകൃതാദൃതേ.

കാട്ടാളൻ:— മധ്യമാവതി-ചെമ്പട, പല്ലവി

അംഗനേ! ഞാനങ്ങു പോവതെങ്ങിനെ?

അനുപല്ലവി

ഇങ്ങനേകം മനോരാജ്യം, എങ്ങനെയെന്നെല്ലാം
കേൾ നീ
എങ്ങനെയെന്മതമെന്നാലങ്ങനെയെന്നുറച്ചു നീ
... ... അംഗനേ

ചരണം 1

സങ്കടമെനിക്കുണ്ടു; സദയത വേണമെന്നിൽ;
മംഗലഗാത്രി! നീയെന്തിങ്ങനെ ഇടങ്ങുന്നു?

---

പദം 18 ച. 3:- ഗ്രാഹം = പെരുമ്പാമ്പ്. ആകമ്പിതമായി = സർവ്വത്ര വിറച്ചുപോയി. സോഽഹം നിന്നാൽ പാലിതാ = ആ ഞാൻ നിന്നാൽ പാലിക്കപ്പെട്ടവളായി. നിനക്ക് ഇനി മനസ്സുള്ളേടത്തു പോകാം, പ്രചുരമാം സുകൃതാദൃതേ (വർദ്ധിച്ച സുകൃതമൊഴികെ) പ്രാണരക്ഷണത്തിന് പ്രത്യുപകാരമൊന്നുമില്ല.

പദം 19. അംഗനേ=ഹേ. സ്ത്രീയേ, ഇങ്ങനേകം മനോരാജ്യം=എന്റെ മനസ്സിൽ ഒട്ടേറെ ആശകളുണ്ട്. എൻമതം=എന്റെ പക്ഷം.

ച 1. സദയത= കരുണ. മഹിത...... വിളങ്ങി = ശ്രേഷ്ഠഗുണങ്ങൾ നിന്നിൽ തിങ്ങിയിണങ്ങി അന്യൂനമായ

മങ്കമാർ മൗലിമാലേ! മഹിതഗുണങ്ങൾ നിന്നിൽ
തിങ്ങിയിണങ്ങിയഭംഗുര ഭംഗി വിളങ്ങി
പുകൾ പൊങ്ങി; അതു മങ്ങി
ഗുണമംഗീകരിയാതെ പോകിൽ. ... ... അംഗനേ

ചരണം 2

പങ്കജബാണനൊരു പകയായ് ചമഞ്ഞിതെന്നിൽ,
എങ്ങനെയെല്ലാമവനെയ്യുന്നിതെന്നെ വെൽവാൻ;
അങ്ങോടിങ്ങോട്ടുഴന്നിന്നംഗം നിറംകെടേണ്ടാ;
ശങ്കതുടങ്ങുകിലെന്തു സുഖങ്ങളൊതുങ്ങും?
മനമങ്ങു_മിഴിയിങ്ങും
ഇനിയെന്തു നീ ചൊല്ലു പോവതു്? ... ... അംഗനേ

ചരണം 3

താഴ്വരാതെ വാഴ്ക തരുണി നീ, എനിക്കുണ്ടു
ചോച്ചു കൂടാതെ കെട്ടിച്ചമച്ചോരു വീടും,

---

ശോഭയോടെ വിളങ്ങി. പുകൾ = കീർത്തി. ഗുണത്തെ അംഗീകരിക്കാതിരുന്നാൽ ആ പുകഴ്ച്ചപ്പാലി മങ്ങും.

ച 2. പങ്കജബാണൻ = കാമൻ. പക = വൈരം. കാമന് എന്റെ നേർക്ക് വൈരം വന്നുകൂടിയിരിക്കുന്നു. അവൻ എന്നെ തോല്പിക്കാൻ പല വിധത്തിലും എയ്യുന്നു. അതിനാൽ നീ വെറുതെ ചുററിനടന്ന് ദേഹകാന്തിക്കു കുറവു വരുത്തേണ്ട. പരപുരുഷ സംസർഗ്ഗമാകുമോ എന്നും മററും സംശയിച്ചു തുടങ്ങിയാൽ സുഖാനുഭവം കുറഞ്ഞുപോകും. 'മനമങ്ങും മിഴിയിങ്ങും' = നിന്റെ മനസ്സ് അങ്ങു നളന്റെ പേരിലും നിന്റെ കണ്ണ് ഇവിടെ എന്റെമേലും. [മനമിങ്ങു മിഴിയിങ്ങു എന്നൊരു പാഠംകൂടികാണുന്നു. നിന്റെ മനവും കണ്ണും എന്നിലാണ്. പിന്നെ നീ എവിടെ പോകുന്നു? പറയൂ എന്നാണ് അതിനർത്ഥം.]

ച. 3:— വീടും ഒന്നും ഇല്ലാത്ത കാട്ടാളനൊന്നിച്ച് വസിക്കുന്നതെങ്ങനെ എന്നും മടിക്കേണ്ടെന്നുപറയുന്നു. വന

വാഴ്ക നമുക്കവിടെ, വനസുഖമാരറിഞ്ഞു
വേഴ്ചയിൽ? ഈശ്വരനാശ്രിതവത്സലനല്ലേ?
ഓർച്ചയില്ലേ, ചേർച്ചയില്ലേ?
തീർച്ച ചൊല്ലേണ്ടതു മറ്റെന്തൊന്നിനി? ......അംഗനേ

സാവേരി–മുറിയടന്ത–പല്ലവി

ദമയന്തി:–

ഈശ്വരാ! നിഷധേശ്വരാ!

അനുപല്ലവി

ആശ്ചര്യമിതിലേറെ അപരമെന്തൊന്നുള്ളൂ?
......ഈശ്വരാ

ചരണം 1.

നിജ പദം വെടിഞ്ഞുപോയ് നൃപതേ നീ മറഞ്ഞു,
നിരവധി കാണാഞ്ഞു തിരവതിനാഞ്ഞു,
അജഗരാനനേ പാഞ്ഞു അവിടെ ഞാനൊടുങ്ങാഞ്ഞു,
വിജനേപ്പോയും പറഞ്ഞു വനചരനണഞ്ഞു.
... ...ഈശ്വരാ

ചരണം 2.

അതിമൂഢനിവനോടെന്തനുസരിച്ചുരപ്പ്?
അതു കേട്ടിട്ടിവനേറെ അടങ്ങിപ്പോയിതപ്പ്?

---

സുഖം ആരറിഞ്ഞു? = കാട്ടിലെ ജീവിതസുഖത്തെപ്പറ്റി നിനക്ക് എന്തറിയാം? വേഴ്ചയിൽ = പരസ്പരകൂട്ടുകെട്ടിൽ ഈശ്വരൻ ആശ്രിതരെ രക്ഷിക്കതന്നെ ചെയ്യും. ഓർച്ച = ആലോചന; വിചാരം. ചേർച്ചയില്ലേ = നാം തമ്മിൽ യോജിപ്പില്ലേ? മറ്റെന്താണിനി തീർച്ചപറയാനുള്ളത്?

പദം 20:– അപരം = മറ്റേത്. നിജപദം = സ്വന്തം സ്ഥാനം. നിരവധികാണാഞ്ഞു = കാണാതിരുന്നതിന് ഒരു അവസാനമില്ലാതെയായി (വളരെ നേരം കാണാതിരുന്ന എന്ന സാരം) തിരവതിനാഞ്ഞു = അന്വേഷിക്കാനാലോചിച്ചു. അജഗരാനനേ = പെരുമ്പാമ്പിന്റെ വായിൽ. വിജ

'അബലേ! നിൻവ്രതലോപോദ്യതൻ ഭസ്മീഭവിപ്പൂ' എ-
ന്നമരേന്ദ്രവരമൊന്നുണ്ടിതിനുപകരിപ്പൂ. ......ഈശ്വരാ

ദ്വിജാവന്തി ചെമ്പട

ശ്ലോകം 15:-

ഇത്യുദ്ഭ്രാന്തേ നളദയിതയാ സോപി തച്ഛാപശക്ത്യാ
ഭസ്മീഭൂതോ ƒ ജനി ച പവനോദ്ധൂളിതാദൃശ്യമൂർത്തിഃ
സാപീന്ദ്രാദീനവിതഥഗിരോ ഭക്തിപൂർവ്വം നമന്തീ
കാന്താരാന്തേ വ്യചരദൃഷിഭിസ്സാന്ത്വിതാ രാജകാന്താ.

ദമയന്തി:- പല്ലവി

പദം 21.

ആരോടെന്റെ സന്താപക്കെട്ടുകൾ
ആകവേ ഞാൻ ചൊല്വൂ ശിവ ശിവ ശിവനേ!

---

നേ = ഞാൻ ഒററയ്ക്കു സഹായമില്ലാതെ ഇരിക്കെ. പേയും പറഞ്ഞു് = കാമഭ്രാന്തിന്റെ ജല്പനങ്ങളുമായി. വനചാരമണഞ്ഞു = കാട്ടാളനാം വനചരൻ.

ശ്ലോകം 15:- ഇതി നളദയിതയാ ഉദ്ഭ്രാന്തേ (ഇപ്രകാരം ദമയന്തിയാൽ പരാതിപറയപ്പെട്ടപ്പോൾ) സഃ അപി (അവനും = ആ വേടനും) തച്ഛാപശക്ത്യാ ഭസ്മീഭൂതഃ (അവളുടെ ശാപത്തിന്റെ ബലംകൊണ്ടു് ഭസ്മമായിത്തീർന്നവനായും) പവനോ...മൂർത്തിഃ (കാററിനാൽ പരത്തപ്പെട്ട് കാണാൻ പാടില്ലാത്ത ആ ശരീരത്തോടുകൂടിയവനായും) ച അജനി (ഭവിച്ചു) സാ രാജകാന്താ അപി (ആ രാജകാന്തയും) അവിതഥഗിരഃ ഇന്ദ്രാദീൻ (സഫലവാക്കുകളായിരിക്കുന്ന ഇന്ദ്രാദികളെ) ഭക്തിപൂർവ്വം നമന്തീ (ഭക്തിയോടുകൂടി നമസ്കരിച്ചവളായി) കാന്താരാന്തേ (വനമദ്ധ്യത്തിൽ) ഋഷിഭിഃ സാന്ത്വിതാ (മഹർഷിമാരാൽ ആശ്വസിക്കപ്പെട്ടവനായിട്ടു്) വ്യചരത് (സഞ്ചരിച്ചു)

മന്ദാക്രാന്താമഭനതതഗ — നാലുമാറേഴു മായ്ഗം

പദം 21:- സന്താപക്കെട്ടുകൾ = അസുഖങ്ങൾ. ദാരു... മായേ = മരത്തിന്റെ രൂപാന്തര പ്രാപ്തിയിൽ നാരിയുടെ

അനുപല്ലവി

ദാരുതന്റെ പരിണാമമേ കില നാരിതന്റെ മനമാമേ
എന്നു ചൊല്ലുന്നു ചിലർ; കല്ലെന്നും ചിലർ ...... ആരോ.

ചരണം 1.

'മുന്നേപ്പോലെ വാഴും മുടിയും ചൂടി നിൻപ്രിയതമൻ; പിന്നെ
നിന്നെലാളിച്ചവൻ തോളിലാക്കും' എന്നു മുനിഗിരാ
പ്രിയമാരായയോ? ഗതി വാരായയോ രണ്ടും
എങ്ങനെയെന്നാലതിനങ്ങനെ വേണം ചെയ്യാൻ
... ... ആരോ

ചരണം 2.

പന്നിസിംഹമുള്ളരണ്യം തന്നിലുഴറുകിൽ മൃതി
വന്നുപോമെനിക്കു; ചെന്നുവാഴ്കനല്ലതൊരു പുരേ:
പിന്നെ ആളെയും വിട്ടു നീളെയും ഭുവി
പുണ്യകീർത്തനനെ ഞാനന്വേഷിക്കുന്നുണ്ടു്
... ... ആരോ

---

മനം ആകാം. എന്നു ചിലർ പറയുന്നു; അതല്ല കല്ലിന്റെ പരിണാമമാണെന്നു ചിലർ പറയുന്നു.

ച. 1:– മുടിയും ചൂടി = കിരീടവും ധരിച്ചു് ലാളിച്ചു തോളിലാക്കും = ക്രമാധികം അഥവാ പൂർവ്വാധികം ലാളിക്കുകയും സ്നേഹിക്കുകയും ചെയ്യും. മുനിഗിരാ = മുനിമാരുടെ വാക്കുകൊണ്ടു്. പ്രിയം ആരായയോ = ഭർത്താവിനെ അന്വേഷിക്കുണ്ടയോ? ഗതിവാരായയോ = ആശ്രയം ഉണ്ടാകയില്ലേ? ഭർത്താവിനെ തിരയുകയും എനിക്കു് ആശ്രയം ലഭിക്കുകയും എങ്ങനെ ആയാൽ സാധിക്കാമോ അങ്ങനെ വേണം മേലാൽ എന്റെ പ്രവൃത്തി.

ച. 2:– ഉഴറുക. ഉഴലുക. (രണ്ടു പാഠങ്ങളും കാണുന്നുണ്ടു്) ഉഴലുക = അലഞ്ഞുതിരിയുക എന്ന പാഠമാണു് സമുചിതം. നീളെയും ഭുവി = ഭൂമിയിൽ എല്ലായിടത്തും. പുണ്യകീർത്തനൻ = സുചരിതൻ. (നളൻ)

ചരണം 3.

കാടൊട്ടങ്ങി; ഇഹ തോട്ടകാണ്മതൊരു തടിനിയോ?

ഇരു-

പാട്ടമുള്ള പലർ കുടിനില്പുണ്ടു നടുവിലും, ഇവ-

രാരോപോലെന്നു തീരെ പോയ്ക്കൊന്നനിന്നു

ചോദിച്ചവരോടൊന്നിച്ചോരേടം പൂവാം ... ... ആരോ

## രംഗം 10 നദീതീരം

കല്യാണി- ചെമ്പട

ശ്ലോകം 16:-

ഏവം സഞ്ചിന്ത്യ കാണായൊരു തടിനികട-
ക്കുന്ന മാലോകരെക്ക-
ണ്ടാവിർമ്മോദാങ്കുരം ചെന്നണയുമളവിദാം
കേതി ചോദിച്ചിതേകേ;
'പേ വന്നിട്ടന്നി' തെന്നാർ ചിലർ; 'പെരുവഴിപോ-
ക്കത്തി നമ്മെ'ന്നു കേചിൽ;

---

ച. 3:- തടിനി = നദി. ആരേപോലെന്നു് = ആരാണു് എന്നു്. പുഴകടന്നവരെ അക്കരയിലും കടക്കാനുള്ളവരെ ഇക്കരയിലും കടന്നുകൊണ്ടിരിക്കുന്നവരെ നടുവിലും കണ്ടു എന്നു സാരം.

ശ്ലോകം 16:- ഏവം സഞ്ചിന്ത്യ = ഇങ്ങനെ ചിന്തിച്ചിട്ടു്. കാണായൊരുതടിനി = കാണാൻ കഴിഞ്ഞൊരു നദി കടക്കുന്ന മാലോകരെ (ആളുകളെ) കണ്ടു് ആവിർമ്മോദാങ്കുരം = ആവിർഭവിച്ചിരിക്കുന്ന അല്പാഹ്ളാദത്തോടുകൂടി. ഇയാം കാ ഇതി ചോദിച്ചിതു ഏകേ = ഇവളാരു് നി ആരാണെന്നു് ചിലർ ചോദിച്ചു. മററു ചിലർ പേവന്നിട്ടന്നതെന്നാർ = ഇവൾ വല്ലപിശാചും ആയിരിക്കും എന്നു പറഞ്ഞു. വേറെ ചിലർ പെരുവഴിപോക്കത്തി = പെരുവഴിയിൽ

ഭാവം നോക്കിദ്ദയാവാനവളോടഭിദധേ
തസ്യ സാർത്ഥസ്യ നാഥൻ.

സാർത്ഥവാഹൻ:-

പല്ലവി

മാനേലും കണ്ണികൾമണി തവ
മംഗളരൂപിണി മംഗളമേ

അനുപല്ലവി

താനേ നീയിഹ വന്നിടുന്നതത്ഭുതമത്ഭുതമത്ഭുതമേ!
ശുഷ്കകാനനേ ദുർഗ്ഗമേ; കഥയ കാസി നീയപ്രതിമേ!

ചരണം 1.

യോഷമാർമകുടഭൂഷയായൊരു നിൻ-
വേഷമെന്തിതതി ദയനീയം?
ദൂഷിതാ കിമസി കേനചിൽ കമനി?
ഭീഷിതാസി കിമു? കഥനീയം.

---

സഞ്ചരിക്കുന്ന ഈ സ്ത്രീ നന്നെന്നു പറഞ്ഞു. തസ്യസാർത്ഥസ്യ നാഥൻ = ആ സംഘത്തിന്റെ നാഥൻ അവളുടെ ഭാവം നോക്കി. ദയാവാൻ = ദയതോന്നിയവനായി അവളോട് അഭിദധേ = പറഞ്ഞു. സ്രഗ്ദ്ധരാവൃത്തം.

പദം 22:- ദുർഗ്ഗമേ ശുഷ്കകാനനേ = ആർക്കും കടക്കാൻ വയ്യാത്ത ഈ ശുഷ്കമായ കാട്ടിൽ. ക അസി കഥയ = നീ ആരാകുന്നു; പറയുക. അപ്രതിമേ = നിസ്തുല്യയായവളേ.

ചരണം 1:- അതിദയനീയം = വസ്ത്രധാരണം മോശമായതിനാൽ ദയതോന്നിപ്പോകുമെന്നർത്ഥം. മാനേലുകണ്ണി = മാനിനൊപ്പം കണ്ണുള്ളവൾ. തവ മംഗലമേ = നിനക്കു മംഗളം ഭവിക്കട്ടെ. ഹേ കമനി(ത്വം) കേനചിൽ ദൂഷിതാ അസി കിം = അല്ലയോ സുന്ദരി നീ ആരാലെങ്കിലും ദൂഷിതയായിത്തീർന്നോ? ഭീഷിതാ അസികിമു? = നിന്നെ ആരെങ്കിലും ഭയപ്പെടുത്തിയോ? കഥനീയം = പറയപ്പെടേണ്ടതാണ്. ത്വം പ്രോഷിതാ ഇതി വചനം വിനാ ഏവ വദദംഗഭൂഷേ =വിരഹിണിയാണെന്ന് (ഭർത്താവിനെപിരിഞ്ഞ് വീട്ടുവിട്ട

ഭ്രൂഷ ഏവ വചനം വിനാവിശദം
പ്രോഷിതേതി ന തദനുമേയം;
ശേഷമെന്നോടിതശേഷവും പറകി-
ലേഷ ഞാൻ വിപദി സുസഹായം ... ... മാനല്യം

ദമയന്തി:– ചരണം 1.

വാജപേയ ബഹുവാജിമേധമഖ-
യാജി, യാചകർക്ക സുരശാഖി,
രാജമൗലിമണി ഭീമനെൻ ജനക-
നാജിഭുവി വിജിതപ്രതിയോഗി;
വ്യാജദേവനഹൃതസ്വനായ നിഷ-
ധേശനെൻ ദയിതനനുരാഗി;
ദേശയാത്രയിൽ വെടിഞ്ഞു മാം നിശയി-
ലാശുപോയ് ക്വഹ ചിദവിവേകി.

പല്ലവി

കാണാതെന്തൻ കാന്തനെ ഞാനിഹ
കാനനമെങ്ങുമുഴന്നു ചിരം.

---

നടക്കുന്നവൾ–ഉപേക്ഷിക്കപ്പെട്ടവൾ) വാക്കുകൂടാതെതന്നെ നി വിശദമായി പറയുന്നു. തദ് ന അനുമേയം = അത് ഊ ഹിക്കപ്പെടേണ്ടതില്ല (പ്രത്യക്ഷമെന്നസാരം) വിപദി = ആപത്തിൽ. സുസഹായം = വേണ്ടസഹായം ചെയ്യാമെന്ന സാരം.

ചരണം 2:– വാജ...യാജി = വാജ പേയം, അശ്വ മേധം മുതലായ യാഗങ്ങൾ ചെയ്യുവനും. യാചകർക്ക സുര ശാഖി = യാചകർക്ക് കല്പവൃക്ഷവും ആജിഭുവി = യുദ്ധഭൂമി യിൽ. വിജിത പ്രതിയോഗി = എതിരാളികളെ ജയിച്ച വനും ആയ ഭീമനാണ് എന്റെ ജനകൻ. വ്യാജദേ...അനു രാഗി = കള്ളച്ചൂതിൽ അപഹൃതധനനായിത്തീർന്ന നിഷധരാ ജാവാണ് എന്റെ അനുരാഗിയായ ഭർത്താവ്. ക്വഹചിൽ = എവിടെയോ.

സാർത്ഥവാഹൻ:— ചരണം 2.

ശോകവേഗം പൊറുത്തേകനായ് നടന്നു
ലോകനാഥൻ നളൻ നിരപായം;
വ്യാകുലം കളക നീ കഥഞ്ചിദവ
മേഘവാർകുഴലി! നിജകായം;
സാർത്ഥവാഹനഹമാത്മബന്ധു ശുചി
പേർത്തുചൊല്ലുന്നിതു തദുപായം
വാഴ്ക ചേദിപനെ, തീർത്തു സങ്കടങ്ങൾ
കാത്തുകൊള്ളുമവനാവരെയും. ... ... മാനല്പാ

ദമയന്തി:— ചരണം 2.

(ധൂർത്തനല്ല ദൃഢമാത്മബന്ധുവത്രേ;
മൂർത്തിയും മൊഴിയുമൊന്നുപോലെ;)
സാർത്ഥവാഹ! പരമാർത്ഥം നീ പറഞ്ഞ-
തോർത്തു ഞാനുറച്ചിതുപോലെ;
സാധ്വസം വെടിഞ്ഞു സാർത്ഥത്തോടു മഹാ
സാർദ്ധം പോരുന്നു ഞാനതിനാലേ;

---

ചരണം 3:— നിരപായം = ആപത്തൊന്നുമേല്ക്കാതെ. വ്യാകുലം = വ്യസനഭാവം. കഥഞ്ചിൽ നിജകായം അവ = എങ്ങനെയും സ്വശരീരത്തെ നീ രക്ഷിക്കണം (സ്വയം ആപത്തൊന്നും വരുത്തിവയ്ക്കരുത്) തദുപായം = അതിനുള്ള മാർഗ്ഗം, ആത്മബന്ധുവും സച്ചരിതനും ഈ കച്ചവടസംഘത്തിന്റെ തലവനുമായ ഞാൻ പറയാം. നീ ചേദിപനെ (ചേദിരാജാവിനെ) ചെന്നു വാഴ്ക (ആശ്രയിക്കുക) അവൻ സങ്കടം തീർത്ത് ആരെയും രക്ഷിക്കുന്നയാളാണ് (നിന്നെയും രക്ഷിക്കും എന്നർത്ഥം)

ചരണം 4:— ധൂർത്തൻ = അസന്മാർഗ്ഗി. ആത്മബന്ധു = ദീനരെ സഹായിക്കുന്നവൻ. മൂർത്തിയും മൊഴിയും = രൂപവും വാക്കും. [ആകൃതിയും വാക്കും പരിഗണിക്കുമ്പോൾ ഇവൻ ധൂർത്തനല്ലെന്നും ആത്മബന്ധുവാണെന്നും തോന്നുന്നു എന്നു

തീർത്ഥകീർത്തനനാം പാർത്ഥിവോത്തമനെ-
പ്പാർത്തുവാഴ്‌വനഹമിതുകാലേ ... ... കാണാ

സാർത്ഥവാഹൻ:- ചരണം 3

ബാഹു വീര്യ ശിഖിലേ ഹിതാ ഹിതസ-
മൂഹനാം നൃപതികുലാധിപൻ
സാഹസൈക രസികൻ സുബാഹുവിന്റെ
ഗേഹമായതിഹ ബഹുശോഭം,
ഭൂഗതം ത്രിദശലോകമേതദിഹ,
വാഴ്ക നീയിവിടെ യപ താപം:
പോകുമെങ്ങൾ പുനരേകതോ: മനസി
മോഹിച്ചിങ്ങു വന്നു ബഹുലാഭം ... ... മാന്നേല്യം

## രംഗം 11. ചേദിരാജധാനി

ബലഹരി-ചെമ്പട

ശ്ലോകം 17:-

സാധ്വംഗതാ തേന സാർത്ഥേന ഭൈമീ
സായാൻ സായം ചേദിപസ്യാധിവാസം;

---

ള്ളതു് ദമയന്തിയുടെ ആത്മഗതമാണു്] സാധ്വസം = ഭയം. സാർദ്ധം = കൂടെ. തീർത്ഥകീർത്തനൻ = പുണ്യകീർത്തി. ഇതു കാലേ = ഇക്കാലത്തിൽ.

ചരണം 3:- ബാഹു ... സമൂഹൻ = ഭുജപരാക്രമമാകുന്ന അഗ്നിയാൽ ലേഹനം ചെയ്യപ്പെട്ടിരിക്കുന്ന ശത്രുസമൂഹത്തോടുകൂടിയവൻ. (കൈക്കരുത്താകുന്ന അഗ്നിയിൽപ്പെട്ടുപോയി ശത്രുക്കൾ എന്നു സാരം) സാഹസൈക രസികൻ = സാഹസമാകുന്ന ഒന്നിൽത്തന്നെ രസിക്കുന്നവൻ. നൃപതി കുലാധിപനായ സുബാഹുവിന്റെ രാജധാനിയാണു് മനോഹരമായ ഈ നഗരം. ഇതു് ഭൂമിയിലെ സ്വർഗ്ഗമാണു്. നീ ഇവിടെ ദുഃഖമെന്നിയെ വസിക്കുക. ഞങ്ങളാകട്ടെ ഒരു സ്ഥലത്തേക്കു പോകുകയാണു്. കച്ചവടത്തിൽ ലാഭം നോക്കി വന്നവരാണു് ഞങ്ങൾ.

ശ്ലോകം 17:- സാ ഭൈമീ (ആ ദമയന്തി) തേന സാർ

വാസാർത്ഥം താം വാസസോഽർദ്ധം വസാനാം
ദീനാമാപ്താം രാജമാതാ ബഭാഷേ.

ചേദിരാജ്ഞി — പല്ലവി

പദം 23:–

കിംദേവീകിമു കിന്നരി സുന്ദരി!
നീ താനാരെന്നെന്നോടു വദബാലേ!

അനുപല്ലവി

മന്നിലിവണ്ണമുണ്ടോ മധുരത രൂപത്തിനു?
മുന്നമേ ഞാനോ കണ്ടില്ലാ കേട്ടുമില്ല. — കിം

---

തേന സാർദ്ധംഗതാ (ആ സാർത്ഥത്തോടുകൂടെ പോയിട്ട്) സായം (സായംകാലമായപ്പോൾ) ചേദിപസ്യ അധിവാസം അയാൽ (ചേദിരാജാവിന്റെ ഗൃഹത്തെ പ്രാപിച്ചു) വാസാർത്ഥം ആപ്താം (വസിക്കാനായിക്കൊണ്ടു വന്നിരിക്കുന്നവളായി) വാസസഃ അർദ്ധം വസാനാം (വസ്ത്രത്തിന്റെ പാതി മാത്രം ഉടുത്തിരിക്കുന്നവളായി) ദീനാംതാം (ദീനയായി സ്ഥിതി ചെയ്യുന്ന അവളോട്) രാജമാതാ ബഭാഷേ (രാജമാതാവ് പറഞ്ഞു) വൃത്തം. ശാലിനി. നാലേഴായ മം ശാലിനി തംതഗംഗം. [സേയം സായം എന്നൊരു പാഠമുണ്ട് അതു സ്വീകരിച്ചാൽ ക്രിയക്ക് അധ്യാഹരണം വേണം. ആപ്താ എന്നുള്ളതു ക്രിയയായി കരുതണം. അല്ലാത്തപക്ഷം സായാൽ സാ + ആയാൽ എന്നുള്ള പാഠം സ്വീകരിക്കണം]

പദം 23:- കിം ദേവി കിമു കിന്നരി = ദേവസ്ത്രീയോ കിന്നരസ്ത്രീയോ? വദ = പറയുക. മധുരത = മാധുര്യത്തിന്റെ അവസ്ഥ. കണ്ടില്ലാ കേട്ടുമില്ലാ = ഞാൻ പണ്ട് ഇങ്ങനെയൊരു രൂപം കണ്ടിട്ടില്ല; രൂപമാധുര്യത്തെക്കുറിച്ച് കേട്ടുപോലും അറിഞ്ഞിട്ടില്ല.

ദമയന്തി:— ചരണം 1

പദം 24;—

ദേവിയല്ലറിക, കിന്നരിയല്ല, ചൊല്ലാം
പാവനചരിതേ! കേൾ പരമാർത്ഥമെല്ലാം
ഭൂപാലാന്വയത്തിൽ ഞാൻ പിറന്നേനേ നല്ല.
കേവലം പ്രിയനെ വേർപിരിഞ്ഞാധി നില്ലാ ... ...
ആര്യേ

ചേദിരാജ്ഞി. ചരണം 1

എന്തുനിൻപ്രിയൻ നിന്നെ ബന്ധം പിരിഞ്ഞു
പോവാൻ
പന്തണികുലയാളേ പറക നീ പരമാർത്ഥം ... ... കിം

ദമയന്തി:— ചരണം 2

ദേവനത്തിലേതോററുപോയ് വനം തേടി
വേദനകളും വന്നു ഭാവന കൂടി
നാവിനങ്ങഴൽ ചൊൽവാൻ നവപ്രേമധാടി
പേവശാൽ പ്രസ്വപ്താം മാം വെടിഞ്ഞവനോടി
... ... ആര്യേ

ചേദിരാജ്ഞി:— ചരണം 2

ഉന്മാദം കൊണ്ടു ചെയ്ത കല്മഷം ക്ഷമിക്ക നീ
മാന്മിഴി! കണവനെക്കാണ്മോളമിഹ വാഴ്ക.
... ... കിം

---

പദം 24. ച 1. ഭൂപാലാന്വയത്തിൽ= രാജവംശത്തിൽ നല്ല എന്ന പദം ഭൂപാലാന്വയത്തിന്റെ വിശേഷണമാണ്. (കവിയുടെ സ്വാതന്ത്ര്യം മൂലമാണ് അതു് ഒടുവിൽ ചേർത്തിരിക്കുന്നതു്) പ്രിയനെ വേർ പിരിഞ്ഞാധിനില്ലാ കേവലം = എനിക്ക പ്രാണനാഥനെ പിരിയേണ്ടി വന്നതിനാൽ ആധി അവസാനിക്കുന്നില്ല എന്നമാത്രമേയുള്ളൂ. 1

ച. 2:— ദേവനത്തിൽ = ചൂതുകളിയിൽ. ഭാവന = കാമശക്തി. നവം = അടുത്തകാലത്തുള്ള. അടുത്തകാലത്തുണ്ടായ ആപത്തിലും പ്രേമം ബലപ്പെട്ടതേയുള്ളൂവെന്നും അതു പാ

ദമയന്തി:— ചരണം 3

ഉച്ഛിഷ്ടം ഭുജിക്കയില്ലൊരുനാളുമേ ഞാൻ
ഉരിയാടുകയുമില്ല പുരുഷന്മാരോടു്;
പ്രച്ഛന്നരതിക്കേകൻ പ്രാർത്ഥിച്ചാലവനെ
പ്രസഭം നീ വധിക്കേണം വസിപ്പേനിന്നിവിടെ,
... ... ആര്യേ

ചേദിരാജ്ഞി:— ചരണം 3

ചൊന്നതൊക്കെയുമേവം തന്നെ നീയിഹ വാഴ്ക
എന്നുടെ തനയ സുനന്ദയും നീയുമൊക്കും.
...... കിംദേവി

വൃന്ദാവനസാരംഗം—ചെമ്പട

ശ്ലോകം 18.

താപാർത്താ നളമനുചിന്ത്യ ചേദിപുര്യാം
സാവാത്സീദിഹ സഹ വീരബാഹുപുത്ര്യാ

---

യാൻ നാവിന് അഴലുണ്ടെന്നും സാരം. അവൻ ഒടുവിൽ ഉറങ്ങിക്കിടന്ന എന്നെ ബുദ്ധിഭ്രമത്താൽ വെടിഞ്ഞു് ഓടിക്കളഞ്ഞു.

പദം 23. ച. 2:- പ്രേമാധിക്യം കുറവില്ലാത്ത സ്ഥിതിക്ക് ഉന്മാദംകൊണ്ടു ചെയ്ത കർത്തവ്യം = പാപം, അപരാധം നീ ക്ഷമിക്കണം.

പദം 24 ച. 3:- പ്രച്ഛന്നരതി = ഗൂഢമായ സംയോഗം. പ്രസഭം = ബലാൽക്കാരേണ.

പദം 23. ച. 3:— ഏവംതന്നെ = അപ്രകാരംതന്നെ, ഇഹ = ഇവിടെ. ഒക്കും = യോജിക്കും. സുനന്ദ എന്ന, എന്റെ പുത്രിയും നീയും എനിക്ക് ഒപ്പം തന്നെ എന്നാശയം.

ശ്ലോകം 18:— ഇഹ ചേദിപുര്യാം (ഈ ചേദിപുരിയിൽ) നളം അനുചിന്ത്യ. താപാർത്താ സാ (നളനെ അനുസ്മരിച്ചിട്ട് ദുഃഖപരവശയായിരിക്കുന്ന അവൾ – ദമയന്തി സുബാഹു പുത്ര്യാ സഹിതാ (സുബാഹുവിന്റെ—വീരബാഹുവെന്നും—

ഭീമോക്ത്യാ ഭുവിച വിചിത്യ താം സുദേവോ
ഭൂദേവോ നിഗദിതവാൻ വിലോക്യ ഭൈമീം.

സുദേവൻ

പല്ലവി

പദം. 25.

സുദിനമിന്നമേ; സുദേവനാം ഞാൻ;
സുഖമോ തേ നളദയിതേ?

അനുപല്ലവി

സുമുഖി! കാന്തനെങ്ങുപോയി? ചൊൽക നീ;
സോദരസഖമറി മാം ദമസോദരി! ... ... സുദിന

---

പുത്രിയായ സുനന്ദയോടുകൂടിയവളായിട്ട്) (അവാത്സീത് (വസിച്ചു) ഭീമോക്ത്യാ ഭുവിവിചിത്യ (ഭീമന്റെ വാക്കനുസരിച്ച് ഭൂമിയിലെല്ലാം തിരഞ്ഞു) സുദേവഃ ഭൂദേവഃ (സുദേവൻ എന്ന ബ്രാഹ്മണൻ) താംഭൈമീം വിലോക്യ (ആ ദമയന്തിയെ കണ്ടുപിടിച്ച്) നിഗദിതവാൻ ച (പറയുകയും ചെയ്തു) വൃത്തം പ്രഹർഷിണി. ത്രിച്ഛിന്നം പ്രഹർഷിണിക്ക്.

[സുബാഹു എന്നും വീരബാഹു എന്നും രണ്ടു നാമധേയങ്ങൾ രണ്ടു പാഠങ്ങളിൽ കാണുന്നു. വീരബാഹുവിന്റെ പുത്രനാണ് സുബാഹുവെന്ന് ചരിത്രകാരനായ ശ്രീ. ഇളംകുളം അഭിപ്രായപ്പെടുന്നു. ആ സ്ഥിതിക്ക് "സഹവീരബാഹുപുത്ര്യാ' എന്നായിരിക്കും പാഠം. എ. ആർ. സുബാഹു എന്ന പാഠം സ്വീകരിച്ചത് സാർത്ഥവാഹനേതാവിന്റെ വാക്കുകളിൽ കണ്ട സുബാഹു എന്ന പേരിനെ അടിസ്ഥാനപ്പെടുത്തിയാണ്]

പദം 25: സോദരസഖം അറിമാം = എന്നെ നിന്റെ സോദരന്റെ തോഴനെന്നറിഞ്ഞാലും. ഞങ്ങളെ ഭൂസുരാൻ = ഭൂസുരരായ ഞങ്ങളെ.

പദം 26:– പല്ലവി. മേദിനീദേവ = അല്ലയോ ബ്രാഹ്മണാ.

അനുപ: ആധിജലധി = ദുഃഖസമുദ്രം. അധുനാ ന ജാനേ = ഇപ്പോൾ ഞാൻ അറിയുന്നില്ല.

ചരണം 1.

അവസ്ഥയെല്ലാം മഹാൻ കേട്ടു നിങ്ങടെ,
ആവതെന്തുള്ളു സങ്കടേ?
കൊണ്ടുചെൽവാൻ നിങ്ങളെ
കല്പിച്ചയച്ചു ഞങ്ങളെ ഭൂസുരാനോരോദിശി
... ... സുദിന

ദമയന്തി ഉശാനി-മുറിയടന്ത. പല്ലവി

പദം 28.

മേദിനീദേവ! താതനും മമ മാതാവിനും സുഖമോ?

അനുപല്ലവി

ആധിജലധിയിൽ മുഴുകിയെൻ മാനസം;
നാഥനാരെന്നിക്കെന്നധുനാ ന ജാനേ. ... ... മേദിനീ

ചരണം 1.

സ്വൈരമിരുന്നനാൾ ചൂതിൽ തോററു നാടും
ദ്രവിണവും ഭണ്ഡാഗാരവും നഗരവും
പുരമെല്ലാം കൈവെടിഞ്ഞാനേ; പരവശപ്പെട്ടു
വൈരിദുർവ്വാക്കുകൾ കേട്ടാനേ, നൈഷധൻ വീരൻ
ഘോരമാകും വനം പുക്കാനേ, ഞാനവൻ പിമ്പേ
നേരേ പുറപ്പെട്ടേനേ, ഹേ സുദേവ! ... ... മേദിനീ

---

ചരണം 1:– ദ്രവിണവും = എല്ലാസമ്പത്തും. വൈരിദുർവാക്കുകൾ = ശത്രുവിന്റെ ദുഷ്ടവചനങ്ങൾ ചെവിക്കൊണ്ടു.

പദം 25. ചരണം 2:– ആജികൊണ്ടെങ്കിൽ മുഷ്കരൻ = യുദ്ധത്തിലുള്ള സാമർത്ഥ്യം നോക്കിയാൽ പരാക്രമി. വ്യാജം ... തസ്കരൻ = വഞ്ചനയുടെ സാമർത്ഥ്യം നോക്കിയാൽകള്ളൻ. ഈശ്വരൻ തീരെ നിർദ്ദയനായിരിക്കുന്നു, ആകട്ടെ, ശേഷം പറയുക.

പദം 26. ച2:– അംശുകം = വസ്ത്രം. ആശുതാൻ കളഞ്ഞു എന്ന പാഠമാണ് സമുചിതം. ആശതാൻ കളഞ്ഞു

സുദേവൻ

ചരണം 2.

അടക്കിനാനോ നാടൊക്കെയും പുഷ്കരൻ?
ആജികൊണ്ടെങ്കിൽ ധൃഷ്ടൻ,
വ്യാജംകൊണ്ടെങ്കിൽ ധൂർത്തൻ
ഈശനെന്ത്യും കശ്മലൻ: പിന്നെയെന്തു? ചൊല്ലുക
... ... സുദതി

ദമയന്തി

ചരണം 2

അംഗ്രുകൂട്ടങ്ങളും ആരോ താൻ കളഞ്ഞു
കൗശേയമിതൊന്നു കൊണ്ടിരുവരുമായുടുത്തു.
കാട്ടിൽ നീളെയുഴന്നൊരുനാൾ,—എന്നോടിവണ്ണം
കാട്ടുമെന്നോർത്തീലന്നില ഞാൻ, കഷ്ടമെത്രയും—
അത്തൽ പൂണ്ടു ഞാനുറങ്ങുമ്പോൾ വസ്ത്രവും ഛിത്വാ
അർദ്ധരാത്രേ പോയ്മറഞ്ഞാനേ, ഹാ സുദേവ!
... ... മേദിനി

സുദേവൻ:—

ചരണം 3

അനർത്ഥമെല്ലാവർക്കുമുണ്ടാമേകദാ
ബുദ്ധിയുമപ്പോൾ മോഹിതാ,

---

എന്ന പാഠം ഒരു ഗ്രന്ഥത്തിലും കാണുന്നില്ലെന്ന് ശ്രീ. ഇളങ്കുളം പറയുന്നു. കൗശേയം = പട്ട്. ഉഴന്ന് = അലഞ്ഞ്. ഛിത്വാ = മുറിച്ചിട്ട്

പദം 25. ചരണം 3:— ഏകദാ = ഒരിക്കൽ. മോഹിതാ = മോഹിക്കപ്പെട്ടത്. സ്നേഹിതാ = സ്നേഹിയാവു എന്നുള്ളത്. ആപത്ത് ഒരിക്കൽ ആർക്കും വരാം; അപ്പോൾ ബുദ്ധിമോഹിക്കാം; സ്നേഹം മാഞ്ഞുപോകാം. അതിനെപ്പറ്റി ദുഃഖിക്കാനില്ല എന്നു സാരം.

പദം 26 ചരണം 3:— അവൻ എന്നെവിട്ട് ഓട്ടമെന്ന് എനിക്ക് ലേശം സംശയമില്ലായിരുന്നു. വംശയശസ്കരനായ അദ്ദേഹത്തിന് അങ്ങനെ ചെയ്യാൻ സംശയമുണ്ടായില്ല.

മാഞ്ഞുപോമപ്പോൾ സ്നേഹിത,
ശോകമിതിന്നുകേൾപ്പൂഥാ; പിന്നെയെന്തീ ചൊല്ലുക
... ... സുദിന

ദമയന്തി:- ചരണം 3

സംശയമെനിക്കില്ലാ വേർ പെട്ടോട്ടമെന്നു,
വംശയശസ്കരനാം സംശയമുണ്ടായില്ലാ,
ആശ്ലേപിന്നെ ഞാനുണർന്നേൻ; കാന്തനെപ്പാർശ്വ-
ദേശമെങ്ങും തപ്പിനേനയ്യോ! പിന്നെയുണ്ടായ
ക്ലേശമെന്തു ചൊൽവതിപ്പോൾ ഞാൻ? കാട്ടിൽ
നിന്നെന്നെ
ഈശനിങ്ങു കൊണ്ടുപോന്നാനേ. ഹേ സുദേവ!
... ... മേദിനീ

സുദേവൻ:- ചരണം 4

നിനച്ചവണ്ണമല്ല ദൈവമാർക്കുമേ,
നളനെ നിന്നോടു ചേർക്കുമേ:
നിന്നെക്കണ്ടെത്തി ഭാഗ്യമേ:
താതനെക്കാൺക യോഗ്യമേ;
പോകവേണ്ടതങ്ങിനി ... ... സുദിനം

---

പാർശ്വദേശമെങ്ങും = പരിസരങ്ങളിൽ എല്ലാം തന്നെ. ഈശനിങ്ങുകൊണ്ടു പോന്നാനേ= ഈശ്വരൻ തന്നെ എന്നെ ഇവിടെ കൊണ്ടാക്കി എന്നു പറഞ്ഞാൽ മതിയല്ലോ.

പദം 25 ചരണം 4:- നിനച്ച...ക്കുമേ = നമ്മുടെ നിശ്ചയം പോലെയല്ല ദൈവം പ്രവർത്തിക്കുന്നതു്. ഓരോ മനുഷ്യനും ചിന്തിക്കുന്ന അതേ മട്ടിലായിരിക്കയില്ല അതിന്റെ ഫലം ദൈവം കൊടുക്കുന്നതു്. യോഗ്യമേ = അതാണു് വേണ്ടതു്.

## രംഗം 12. കുണ്ഡിന രാജധാനി

*മോഹനം–ചെമ്പട

ശ്ലോകം 19

സൈരന്ധ്രീം താം ഭീമപുത്രീം വിദിത്വാ
മാതൃഷ്വസ്രാ ലാളയന്ത്യാ സപുത്ര്യാ
സാനുജ്ഞാതാ സാനുഗാ വാഹനേന
പ്രാപ്താ ഭൈമീ കുണ്ഡിനം പ്രാഹ താതം.

ദമയന്തി

പല്ലവി

പദം 27:–

താത പാദയുഗമാദരേണ തവ
തനയ ഞാൻ തൊഴുന്നേൻ

അനുപല്ലവി

വീതഖേദമിഹ ചേതസാ കിമപി
വിപദി ച സപദി സമാശ്വസിതം. ... ... താത.

---

ശ്ലോകം 19:– താം സൈരന്ധ്രീം (ആ സൈരന്ധ്രിയെ–പരഗൃഹത്തിൽ വസിക്കുന്ന കുലസ്ത്രീ–തോഴി) ഭീമപുത്രീം വിദിത്വാ (ഭീമരാജാവിന്റെ പുത്രിയാണെന്നറിഞ്ഞിട്ട്) ലാളയന്ത്യാസപുത്ര്യാ മാതൃഷ്വസ്രാ (സപുത്രിയായിരിക്കുന്ന മാതൃസഹോദരിയാൽ) അനുജ്ഞാതാ (അനുവദിക്കപ്പെട്ടവളായ) സാ ഭൈമീ (ആ ദമയന്തി) സാനുഗാവാഹനേന (പരിവാരങ്ങളോടുകൂടി വാഹനത്തിലൂടെ) കുണ്ഡിനംപ്രാപ്താ കുണ്ഡിനത്തെ പ്രാപിച്ചവളായിട്ട്) താതം പ്രാഹ (അച്ഛനോട് പറഞ്ഞു)

വൃത്തം. ശാലിനി

പദം 27:– ഇഹവിപദിച = ഈ ആപത്തിലും. വീതഖേദം = ഖേദമകന്ന്. സപദി = വേഗത്തിൽ, ചേതസാകിമപി = മനസ്സുകൊണ്ട് അല്പം സമാശ്വസിതം (അല്പം ആശ്വസിപ്പു എന്നുള്ളതുണ്ടായി) പെട്ടെന്ന് മനസ്സിൽ തെല്ലൊരാശ്വാസം തോന്നി എന്നർത്ഥം.

ചരണം 1

അന്തരംഗമതിലാരി തോന്നിതന്നി-
അതീവ വിഷമ മീ ദശാന്തരം?
അന്തിയാം പൊഴുതിലംബുജവനികളെല്ലാ-
മഴലെ അതിശയിച്ചോരനുഭവമെനിക്കിപ്പോൾ
... ... താത.

ചരണം 2

നാടുപോയതുകൊണ്ടാടലേതുമില്ല,
നളൻ പിരിഞ്ഞതിലലംവ്യഥാ;
കാടുതോറും നടന്നൂഢവിവശഭാവം
കദനമവനുവന്നതെന്നാരറിഞ്ഞു ... ... താത.

ചരണം 3

എന്തുചെയ്തും പ്രാണനാഥൻതന്നെ കാൺകി-
ലൊഴിഞ്ഞു നഹി സുഖമെനിക്കഹോ!
ആധിവാരിധിയിലാണ്ടു കിടക്കയേക്കാൾ
അറുതിയസുക്കൾക്കിനി വരികിലേറെ നല്ലൂ
... ... താത

---

ചരണം 1:– അതീവ വിഷമം = ഏറ്റവും പ്രതികൂലമായ. ഈ ദശാന്തരം = ഈ അവസ്ഥാവിശേഷം. അംബുജവനി = താമരപ്പൊയ്ക. അഴലെ അതിശയിച്ചോരനുഭവം = ദുഃഖത്തെയും കവിഞ്ഞ.

ചരണം 2:– അലംവ്യഥാ = അധികം ദുഃഖം (ഉണ്ട്) ഊഢവിവശഭാവം = വിവശതയോടുകൂടെ; കദനം = ദുഃഖം.

ചരണം 3: കാൺകിലൊഴിഞ്ഞു = കണ്ടെങ്കിലല്ലാതെ. ആധിവാരിധിയിൽ = ദുഃഖസമുദ്രത്തിൽ. ആണ്ടുകിടക്കുക = മുഴുകിക്കഴിയുക. അസുക്കൾ = പ്രാണങ്ങൾ. അറുതി = അവസാനം.

ഭീമരാജ:–    ദേശാക്ഷി-ചാപ്പിയന്ത-പല്ലവി

പദം 28

നിനക്കു കുശലം ബാലേ! മെല്ലമെല്ലെ

അനുപല്ലവി

നിന്നെക്കണ്ടതിനാലെ എന്മനം കുളുർത്തിതു പല്ലവാംഗി
... ... നിനക്കു

ചരണം 1

നിന്നുടെ പ്രിയൻ നിന്നെക്കൈവെടിഞ്ഞു,
എന്നതുകൊണ്ടു നീ യെന്തഴൽ പിണഞ്ഞു!
ഒന്നുകേളെനിക്കിപ്പോളാധി മാഞ്ഞു
അന്നന്നേ എന്നരികിൽ നീ വരാഞ്ഞു?
അതുമതിനിയാധി ഹൃദയേ,
മമ തനയേ ഖേദം ശമയേ സമയേ, ... ... നിനക്കു

ചരണം 2

ഭൂദേവർ പലരുണ്ടു നാലുദിക്കും
ആദരാൽ തിരഞ്ഞവരറിയിക്കും;
കാന്തനോടചിരാൽ നീയൊരുമിക്കും
ഞാൻതന്നെ പുഷ്കരനെ സംഹരിക്കും
അതിനില്ലിനിക്കുപേക്ഷ ഹൃദയേ,
കിമു കഥയേ? സുഖം ജനയേ തനയേ. ... ... നിനക്കു

---

പദം 28 ച. 1:. എന്തഴൽ പിണഞ്ഞു = എത്രദുഃഖിച്ചു! മമതനയേ = എന്റെ മകളേ, സമയേ = കാലക്രമേണ. ഖേദംശമയേ = നിന്റെ ദുഃഖത്തെ ശമിപ്പിക്കാം.

ചരണം 2:– അചിരാൽ = അധികം താമസിയാതെ. ഒരുമിക്കും = ചേരും. ഉപേക്ഷ = അലസത, ഹൃദയേ = മനസ്സിൽ. കിമുകഥയേ = എന്തിനുപറയുന്നു? സുഖം ജനയേ തനയേ = ഹേ പുത്രീ നിനക്കു ഞാൻ സുഖത്തെ ജനിപ്പിക്കാം.

ചരണം 3

പ്രാണേശനോടു നിനക്കവിടെയും,
വാണീടാം പിരിയാതെയിവിടെയും;
ഊനമീ വിപത്തെല്ലാം പോയ്മായും,
ആനന്ദം നമുക്കെല്ലാം വന്നുതോയും;
അഭിഷിഞ്ചാമ്യഥ നിഷധസദനേ
ഗതകദനേ തവ സുതനേ ഉടനേ ... ... നിനക്കു

ശ്ലോകം 20.

അമൃതമിവ കിരന്തീമാർത്തിഭാരം ഹരന്തീം
പിതൃഗിരമുദയന്തീം പ്രീതിപൂരം വമന്തീം
സപദി നിശമയന്തീ സാത്ര ഖേദം ത്യജന്തീ
വ്യധിത ച ദമയന്തീ വാസമാശാം വഹന്തീ.

ശുഭം

---

ചരണം 3:— പോയ്മായും = അസ്തമിക്കും. വന്നുതോയും = വന്നുനിറയും. തോയുക = വർദ്ധിക്കുക, കവിയുക. അഥ ഗതകദനേ ഉടനെ തവ നിഷധ സദനേ അഭിഷിഞ്ചാമി = നന്തരം ദുഃഖം പോയവളായിത്തീർന്നാലുടൻ നിന്റെ സുതനെ നിഷധരാജധാനിയിൽ ഞാൻ അഭിഷേകം ചെയ്യാം.

ശ്ലോകം 20:— അമൃതം കിരന്തീം ഇവ (അമൃതത്തെ വിതറിക്കൊണ്ടിരിക്കുന്നതോ എന്നു തോന്നുമാറായി) ആർത്തിഭാരം ഹരന്തീം (ദുഃഖഭാരത്തെ അപഹരിക്കുന്നതും) ഉദയന്തീം പ്രീതിപൂരം വമന്തീം (വർദ്ധിച്ചുവരുന്ന പ്രീതിപൂരത്തെ പുറപ്പെടുവിക്കുന്നതുമായ) പിതൃഗിരം (അച്ഛന്റെ വാക്കിനെ) സപദിനിശമയന്തീ (വേഗത്തിൽ കേട്ടവളായിരിക്കുന്ന സാ ദമയന്തീ (ആ ദമയന്തി) ഖേദം ത്യജന്തീ (ദുഃഖത്തെ ത്യജിച്ചവളായി) ആശാംവഹന്തീ (പ്രത്യാശാഭരിതയായിട്ട്) അത്ര വാസം വ്യധിത ച (ഈ കുണ്ഡിനത്തിൽ താമസിക്കുകയും ചെയ്തു) വൃത്തം = മാലിനി നനമയയുഗമെട്ടിൽ തട്ടണം മാലിനിക്ക് എന്നു ലക്ഷണം.

# പാഠഭേദങ്ങൾ & വ്യാഖ്യാനങ്ങൾ

[കാവ്യരചനയിൽ തികഞ്ഞസ്വാതന്ത്ര്യം പുലർത്തിയിരുന്ന ഉണ്ണായിവാര്യർ ലക്ഷണംകെട്ട അഥവാ വിലക്ഷണമായ ചില പ്രയോഗങ്ങൾ നളചരിതത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ടു്. പില്ക്കാലത്തു് പ്രസാധകന്മാർക്കും വ്യാഖ്യാതാക്കൾക്കും പലവിധത്തിൽ അർത്ഥശങ്കയ്ക്കിടംകൊടുത്ത അത്തരം പ്രയോഗങ്ങളിൽ ചിലതാണു് ഇവിടെ പ്രത്യേകംകൊടുത്തിരിക്കുന്നതു്. ഭിന്നപാഠങ്ങളും ഓരോന്നിന്റെയും അർത്ഥഭേദങ്ങളും മനസ്സിലാക്കുകയും അവയിൽ സമുചിതം ഏതു് എന്നു ഉറപ്പിക്കുകയും ചെയ്യേണ്ടതു് ഈ ഗ്രന്ഥം ഐച്ഛികമായി പഠിക്കുന്നവർക്കു് ആവശ്യമാകുന്നു.]

1. കലയും കമലയുമെപ്പോലെ നിന്റെ
   കലയതാമപിനിയപ്പോലെ.

കാന്താരതാരകം എന്ന വ്യാഖ്യാനം രചിച്ച ഏ. ആർ. രാജരാജവർമ്മയുടെ പാഠമാണു് മേൽകൊടുത്തിരിക്കുന്നതു്. എന്നാൽ 'നിന്റെ' എന്നപദത്തിനുപകരം 'തവ' എന്ന പാഠം സ്വീകരിച്ചുകൊണ്ടുള്ള പാഠമാണു് ശ്രീ ഇളയതും സ്വീകരിച്ചുകാണുന്നതു്. ഇവയ്ക്കുതമ്മിൽ പറയത്തക്ക വ്യത്യാസങ്ങളൊന്നുംതന്നെയില്ല. അർത്ഥം പറഞ്ഞൊപ്പിക്കുകയാണു് രണ്ടിടത്തും ആവശ്യം. ദമയന്തിയുടെ സഖികളാണല്ലോ കലയും കമലയും. ദമയന്തിക്കു് അവർ ഏതുപോലെയായിരുന്നുവോ അതുപോലെ അവൾ നളനേയും കരുതണമെന്നാണു് നളന്റെ പ്രാർത്ഥന. രണ്ടാമത്തെവരിയിൽ നീ എന്നുള്ളതുകൊണ്ടു് ആദ്യത്തെ നിന്റെ എന്നതു 'തവ' ആയിക്കൊള്ളട്ടെ എന്ന ഒരാൾ കരുതിയതാവാം. തവ = നിനക്കു്. ദമയന്തിക്കു് കലയും കമലയുമെന്നതുപോലെ എന്ന ആ അർത്ഥത്തെക്കാൾ നിന്റെ കലയേയും കമലയേയും പോലെ എന്നോ

കലയും കമലയും എന്നപോലെയായിരുന്നു (നിനക്ക്) എന്നോ സ്വീകരിക്കുന്നതുകൊള്ളാം.

പ്രകൃതത്തിലുള്ള മറെറാരു പ്രധാന സംഗതി ദമയന്തിയുടെ തോഴിമാരുടെ പേരുകളെ ചൊല്ലിയുള്ള അഭിപ്രായമാണ്. ശ്രീഹർഷൻ നൈഷധീയ ചരിതത്തിൽ ദമയന്തിയുടെ ഒരു തോഴിയുടെ പേർ കല എന്നായിരുന്നു എന്നു പറയുന്നുണ്ട്. വാര്യരാകട്ടെ മറെറാരു തോഴിക്കുകൂടി പേർനല്കി. ഒന്നാംദിവസത്തെ കഥയിൽ 'ആളിമാർ' എന്നു പ്രയോഗിച്ചിട്ടുള്ള വാര്യർ രണ്ടു തോഴിമാരെ ആട്ടക്കഥയിൽ സ്വീകരിക്കുകയും അവക്കു കലയെന്നും കമലയെന്നും പേർകൊടുക്കുകയും ചെയ്തതാവാം. കല എന്നതിനോട് പൊരുത്തപ്പെടുന്ന മറെറാരു പേർ സമുചിതമായി സ്വീകരിച്ചതിലാണ് വാര്യരുടെ പാടവം വ്യക്തമാകുന്നതു്. മാം അപി (എന്നെയും) നീ (ദമയന്തി) അപ്പോലെ (അതുപോലെ) കലയ (കരുതിയാലും) കലയേയും കമലയേയുംപോലെ എന്നെയും കരുതിയാലും എന്ന ആശയമാണ് എ. ആർ. സ്വീകരിക്കുന്നതു്. "കലയേയും കമലയേയും എന്നുവേണ്ടതു് വർണ്ണസങ്കോചം കൊണ്ട് കലയും കമലയും എന്നായിത്തീർന്നു എന്നു സമാധാനപ്പെടണം" ഇതാണ് എ. ആറിന്റെ അഭിപ്രായം.

2. ഭവദപകൃതേരഹം പ്രതികരിഷ്യാമി

ഭവദ്ദപകൃതേരഹം പ്രതികരിഷ്യാമി.

കഥാഗതി, പൂർവ്വകഥ, എന്നിവയെ ബാധിക്കുന്നതാണ് പ്രസ്തുത പാഠങ്ങൾ. കലിയുടെ വാക്യമാണ് പ്രസ്തുതം. പ്രതികരിഷ്യാമി എന്ന പദം വാര്യർ പ്രയോഗിച്ചിട്ടുള്ള സ്ഥിതിക്ക് അതിനു ചേരുന്ന ഒരു പാഠമായിരിക്കണം വാര്യരുടെതു് എന്നതിൽ സംശയമില്ല. 'ഞാൻ പ്രതികാരം ചെയ്യുന്നുണ്ട്' എന്ന അർത്ഥത്തിന് യോജിക്കുന്നതു് 'ഭവദപകൃതേ' എന്ന പാഠംതന്നെയാണ്. ദേവേന്ദ്രാദികളോടാണല്ലോ കലി ഇതു പറയുന്നതു്. 'എവിടെ നിന്നെഴുന്നെള്ളുന്നു'? എന്നു കലിയുടെ ചോദ്യം. 'പോയ്‌വരുന്നേനകലെ' എന്നു മാത്രം ദേവേന്ദ്രന്റെ മറുപടി. ഇത്രയുംകൊണ്ട് ദേവേന്ദ്രനോട് ദമയന്തി അപകാരം കാട്ടിയതായി വെളിപ്പെടുന്നില്ല. പിന്നെ

കലി എന്തിന് പ്രതികാരം ചെയ്യണം? എന്ന സംശയം ജനിക്കുന്നു. ആ സംശയനിവാരണത്തിന് കലി ദേവേന്ദ്രാദികൾക്കു പററിയ അമളിയെക്കുറിച്ച് നേരത്തേതന്നെ അറിഞ്ഞിരുന്നു എന്നു വരുത്തണം. പുരാണത്തിലാകട്ടെ അതു് കാണുന്നില്ല. മഹാഭാരതത്തിലും നൈഷധീയ ചരിതത്തിലും ദേവേന്ദ്രൻ ദമയന്തി പരിണയകഥ കലിയെ പറഞ്ഞുകേൾപ്പിക്കുംമുൻപ് കലി ഇക്കാര്യം അറിഞ്ഞിരുന്നില്ലെന്നാണ് വ്യക്തമാക്കിയിട്ടുള്ളതു്. എന്നാൽ വാര്യരുടെ കാവ്യത്തിൽ നിരങ്കുശത്വം ധാരാളമുള്ള സ്ഥിതിക്ക് നളചരിതത്തിലെ കലി ദമയന്തി സ്വയംവരകഥ നേരത്തെ അറിഞ്ഞിരുന്നതായും ദേവേന്ദ്രനോട് വഴിയിൽ കണ്ടപ്പോൾ കുശലം എന്ന മട്ടിൽ 'എങ്ങുനിന്നെഴുന്നള്ളി' എന്നു ചോദിച്ചതായും കരുതുന്നതിൽ പ്രയാസമുണ്ടാവില്ല. 'ഭൂമിയിൽ നടക്കുന്ന ദമയന്തി പരിണയത്തിൽ പങ്കെടുക്കാനും അവളെകൊണ്ടുവരാനും ആണ് ഞാൻ പോകുന്നതെന്നും അതിനു വിടതരണമെന്നും ആ ഉപകാരത്തിന് ഞാൻ പ്രതികൃതനായിരിക്കുമെന്നും അർത്ഥം സ്വീകരിക്കുമ്പോൾ അവിടെ നിശ്ചയമായും കൃത്രിമത്വം വളച്ചുകെട്ടും വന്നുകൂടുന്നു. എന്നാൽ ദേവേന്ദ്രനിൽനിന്ന് ദമയന്തി പരിണയകഥ കേട്ടുകഴിഞ്ഞപ്പോൾ കലിക്കു ദേഷ്യം വർദ്ധിക്കുന്നതായും അവളെയും നളനെയും പിണക്കി രാജ്യത്തിൽ നിന്നകലെയാക്കും എന്ന് ശപഥം ചെയ്തതായും പിന്നീട് ഇതിൽ കാണുന്നുണ്ട്. ആ സ്ഥിതിക്ക് പ്രതികരിഷ്യാമി എന്നതിന് കൃതജ്ഞതയുള്ളവനായിരിക്കും എന്ന അർത്ഥം ബലാൽക്കാരമായി പിടിച്ചുകൊണ്ടുവരേണ്ടിയിരിക്കുന്നു.

3. "പിണക്കിയകററുവൻ ഞാനവനെയും
ധ്രുവമവളെയും രാജ്യമകലെയും"

ഈ ഭാഗത്ത് ദമയന്തിയെ പരിഗ്രഹിക്കാൻ സാധിക്കാതെ പോയതിൽ സ്വന്തമായും ദേവേന്ദ്രാദികളിലൊരാളെ സ്വീകരിക്കാഞ്ഞതിൽ അവരുടെ മിത്രമെന്നപേരിലും കുപിതനായ കലി പറയുന്ന വാക്യമാണ് കാണുന്നതു്. നളനെയും ദമയന്തിയേയും തമ്മിൽ പിണക്കി അകററുമെന്നും

അവരെ രാജ്യത്തിൽ നിന്നുതന്നെ അകലെയാക്കുമെന്നും ആണ് ആ പാഠത്തിനർത്ഥം. എന്നാൽ രാജ്യകമലയും എന്നൊരു പാഠഭേദം കാണുന്നുണ്ട്. രാജ്യലക്ഷ്മിയേയും അവരിൽ നിന്നകററും എന്ന ആശയമാണതിന് ലഭിക്കുക. രാജ്യത്തിൽ നിന്ന് അവരെ അകലെയാക്കും എന്നു പറയുമ്പോൾത്തന്നെ അവർക്കു രാജ്യലക്ഷ്മി നഷ്ടപ്പെട്ടുമെന്ന കാര്യം അന്തർഹിതമാണ്. ആ സ്ഥിതിക്ക് 'രാജ്യകമല' എന്നതിനെക്കാൾ 'രാജ്യമകലെ' എന്നതാണ് സമുചിതം എന്നു പറയാം.

4. "വസ്ത്രമേതദുൽസൃജാമി ചാമിവ."

പ്രസ്തുതവരിയിൽ പാഠഭേദമല്ല വ്യാഖ്യാനഭേദമാണ് ഉള്ളതു്. ചാം + ഇവ എന്ന പദച്ഛേദം? ഇതിൽ ചാം എന്ന പ്രയോഗം 'ചാകും' എന്ന അർത്ഥത്തിലാണെന്ന് പലരും അഭിപ്രായപ്പെടുന്നു. ആകും എന്നതു് ആം ആയിമാറുന്നതുപോലെ ചാകും എന്നതു് ചാം എന്നാകുന്നു. 'ചാമെന്നാലും' 'ചാമെന്ന കാരിയം' തുടങ്ങി ഭാഷയിൽ പല പ്രയോഗങ്ങളും ഉണ്ടായിക്കണ്ടിട്ടുണ്ട്. എ. ആർ. പറയുന്നതു് ഇവ ചാകും' എന്നാണ്. എന്നാൽ മണിപ്രവാളരീതിയിൽ 'ചാകുംപടിയാം' എന്നർത്ഥം നൽകിയിരിക്കുന്ന ശ്രീ ഇളംകുളം, 'ഇവ' എന്നതിന്‌പോലെ അഥവാ വിധത്തിൽ എന്നൊക്കെ അർത്ഥമുണ്ട്. സംസ്കൃതവും മലയാളവും ഒരു ചിട്ടയില്ലമല്ലാതെ കൂട്ടിക്കലർത്തിയ വാര്യർക്കു ഇതു് കൂടുതൽ ഇഷ്ടമായിരുന്നിരിക്കാം. 'ഈ വസ്ത്രം ഞാൻ ഈ പക്ഷികൾ ചാകത്തക്കവണ്ണം മേല്പോട്ട് എറിയാം' എന്ന അർത്ഥവും 'ഈ വസ്ത്രം ഞാൻ മേല്പോട്ട് എറിയാം ഇവ ചാകും' എന്ന അർത്ഥവും ഒരു പോലെ സമുചിതംതന്നെ. ആശയത്തിന് വ്യത്യാസമൊന്നുമില്ലാത്ത സ്ഥിതിക്ക് വ്യാഖ്യാനഭേദം മാത്രമേ ഈ പ്രകൃതത്തിലുള്ളതായി കണക്കാക്കേണ്ടു.

5. ആശാവിശാമീശ, നിശാമദ്ധ്യേ

ആശുവിശാമി ശനിശാമദ്ധ്യേ

ഹേ ഈശാ, നിശാമദ്ധ്യേ ഏവ ആശാ:വിശാമി = അല്ലയോപ്രാണനാഥാ ഈ പാതിരാത്രിസമയത്തുതന്നെ ദിക്കുകളിൽ പ്രവേശിക്കുന്നു. (ഈ രാത്രിസമയത്തുതന്നെ ഞാൻ

അങ്ങയെ തേടി എവിടേയ്ക്കുന്നില്ലാതെ ഇതാ പുറപ്പെടുന്നു എന്നു സാരം) ഇതാണു് ആദ്യത്തെ പാഠത്തിന്റെ അർത്ഥം.

രണ്ടാമത്തെ പാഠമാണു് ഏ. ആർ., ഇളങ്കുളം തുടങ്ങിയവർ സ്വീകരിച്ചു കാണുന്നതു്. ഹേവിശാംഈശ = അല്ലയോ ദിക്കുകളുടെ നാഥനായിട്ടുള്ള രാജാവേ, ദശാദോഷമശേഷമോർത്തു് ഞാൻ അതിശോകതജ്ജാവേശാ നിശാമധ്യേ അവശാ ഏവ എന്നന്വയിക്കണമെന്നും അവശയായിത്തീന്നിരിക്കുന്നു എന്നു ക്രിയ ചേർത്തു് അർത്ഥം പറയണമെന്നും കേരളപാണിനി അഭിപ്രായപ്പെട്ടിട്ടുണ്ടു്.

'വിശാമീ' എന്നു പിരിച്ചാൽ ആ ക്രിയക്കു് (സകർമ്മകമാകയാൽ) കർമ്മം കണ്ടുപിടിക്കേണ്ടിവരുന്നു. അതു് വൃത്തത്തിൽ നൽകിയിട്ടില്ല. ഈ ഒരു ദോഷമാണു് ആദ്യപാഠത്തിനുള്ളതു്.

6. മരത്തിനിടയിൽ കാണാമേ, സു-
ന്ദരത്തിനുടെ സാദൃശ്യേയം.

'സുന്ദരത്തിനുടെ സാദൃശ്യേയം' എന്ന പ്രയോഗം പല ഗ്രന്ഥപാഠങ്ങളിലും ഒരേമട്ടിൽത്തന്നെ കാണപ്പെടുന്നതാണെങ്കിലും അതിന്റെ വ്യാഖ്യാനത്തിൽ പലരും ഭിന്നാഭിപ്രായക്കാരായി കാണുന്നുണ്ടു്. 'കാന്താരതാരകം' എന്ന വ്യാഖ്യാനത്തിൽ കേരളപാണിനി ഒരു പുതിയ കാൽവയ്പാണു് വ്യാഖ്യാനത്തിൽ നടത്തിയതു്. കാട്ടാളന്റെ പത്നിക്കു് സുന്ദരം എന്നായിരുന്നു പേർ എന്നു് സങ്കല്പിക്കാനദ്ദേഹം മടിച്ചില്ല. ചെറുമരങ്ങളുടെ ഇടയിലൂടെ ഒരു സ്ത്രീരൂപം കാണപ്പെടുകയും പരിശോധനയിൽ അതു തന്റെ ഭാര്യയോടു് ഏതാണ്ടു സാദൃശ്യം വഹിക്കുന്നതാണെന്നു കരുതുകയുംചെയ്ത കാട്ടാളന്റെ ബുദ്ധിചാതുര്യം പ്രശംസാർഹംതന്നെ. പക്ഷേ ഈ ഒരു സങ്കല്പം മറ്റൊരു കൃതിയിലും കാണായ്കയാലും പുതുമനിറഞ്ഞതായിതോന്നുകയാലും അധികമാർക്കും അതു് സ്വീകാര്യമായിട്ടില്ല. സുന്ദരത്തിനുടെ എന്നതിനു് സൗന്ദര്യത്തിന്റെ എന്നു് അർത്ഥം പറഞ്ഞാൽമതിയാകും എന്നുകരുതുന്നവരുമുണ്ടു്. 'സുന്ദരമരം' എന്നതിനു് കുങ്കുമമരം എന്നർത്ഥം പറഞ്ഞുകൊണ്ടു് കുങ്കുമമരങ്ങൾക്കിടയിലൂടെ കാണപ്പെടുന്ന അവൾ രൂപവതി

യാണ് (സാ ഇയംദ്ദ്രശ്യാ) എന്ന് ഇളംകുളവും സുന്ദരത്തിനടെ മരത്തിനിടയിൽ = സുന്ദരമായ മരത്തിനിടയിൽ എന്ന് ഉള്ളൂരും അഭിപ്രായപ്പെട്ടിട്ടുണ്ട്. ഇയംസുന്ദരത്തിനിസ്സാദൃശ്യ എന്നൊരു വ്യാഖ്യാനവും പൊന്തിവന്നിട്ടുണ്ട്. സുന്ദരത്തി എന്ന് 'സുന്ദരി' അർത്ഥത്തിൽ പ്രയോഗമുണ്ടായിട്ടുണ്ട്. ഈ സുന്ദരീസാദൃശ്യമററവളാണ് എന്ന് ആ കണക്കിന് പറയാം. ഏതായാലും സിന്ദൂരമരങ്ങളും കുങ്കുമമരങ്ങളും തേടിക്കൊട്ടുകയറേണ്ട കാര്യമുണ്ടെന്നു തോന്നുന്നില്ല. ചുരുക്കത്തിൽ 'മരങ്ങളുടെ ഇടയിൽക്കൂടി ഒരു സുന്ദരിയെ കാണാം; ഇവൾ എതിരില്ലാത്തവൾതന്നെ' എന്നർത്ഥം നല്കുന്നതാണ് നല്ലത് എന്നുതോന്നുന്നു.

7 'വാതിച്ചോർക്കും പ്രാണാപായേ'

'പാതിച്ചോർക്കും പ്രാണാപായേ'

'വാതിച്ചോർ' എന്നും 'പാതിച്ചോർ' എന്നും ഭിന്നപ്രയോഗങ്ങൾ കാണുന്ന ഈ ഭാഗത്തിന് സമുചിതമായ വ്യാഖ്യാനം നല്കിയിട്ടുള്ളത് ഏ. ആറും ഇളംകുളവും ആണ്. വാതിച്ചോർ = വാദ്ധ്യാന്മാർ = ഓതിക്കോന്മാർ. എന്ന് കേരളപാണിനി. ഇവർ ആഢ്യത്തികഞ്ഞ വൈദികബ്രാഹ്മണരായിരിക്കും. തീണ്ടൽ, തൊടീൽ തുടങ്ങിയ പ്രാചീനകാലാനാചാരങ്ങളിൽ മുറുകെപ്പിടിച്ചിരുന്നവരാണ് ഇക്കൂട്ടർ. അത്രമാത്രം ജാതിചിന്തയും അനാചാരവും ഉള്ളവർക്കു പോലും പ്രാണാപായം വരുമ്പോൾ തീണ്ടലും തൊടീലും ഒന്നും കരുതേണ്ടയാവശ്യമില്ല എന്ന അർത്ഥം സമുചിതമായിരിക്കുന്നു.

പാതിച്ചോർ = പാതിച്ചം കല്പിക്കുന്നവർ. പാതിച്ചം = പാതിത്യം. സ്മാർത്തവിചാരത്തിൽ ഭ്രഷ്ടു കല്പിക്കുന്ന നമ്പൂതിരിമാരാണ് പാതിച്ചോർ എന്ന് ശ്രീ ഇളംകുളം പറയുന്നു. രണ്ട് അർത്ഥങ്ങളും സ്വീകാര്യങ്ങൾ തന്നെ. 'വാഥിച്ചോർക്കും' 'പാച്ചോർക്കും' എന്നും മററുമുള്ള പാഠങ്ങളും കാണുകയുണ്ടായിട്ടുണ്ട് എന്ന് അദ്ദേഹം പറയുന്നു.

---

